(Malayalam)

# ASANTE HRUDAYAM

Study

**By DR. P. K. NARAYANA PILLAI**

First Published February 1968

Printed at
Jamuna Printers, Trichur

Price Rs. 1.75



Publishers:
**Bharathiya Sahitya Samithi, Trichur-1**

Distributors:
NATIONAL BOOK STALL
**Kottayam Kerala State India**

# ആശാന്റെ ഹൃദയം

(പഠനം)

ഡോക്ടർ പി. കെ. നാരായണപിള്ള

വിതരണം

നാഷനൽ ബുക്ക്സ്റ്റാൾ

കോട്ടയം

വില ക. 1.75

## ഡോ. പി. കെ. യുടെ

## ചില മലയാളകൃതികൾ

വിചിത്രവിപിനം
സംസ്കൃതസാഹിത്യപ്രണയികൾ
പ്രാചീനമണിപ്രവാളം
ഹരിനാമകീർത്തനം—തത്വദീപിക
ചെല്ലൂർനാഥസ്തവം വ്യാഖ്യാനം
ഭാഗവതകഥകൾ
ദേശീയഗാനം—ഒരു പഠനം
സാഹിതീകടാക്ഷം
മയൂരസന്ദേശം—കേരളഹൃദയം
ചിന്താരത്നം—സംശോധിതസംസ്കരണം
ആശാന്റെ ഹൃദയം



1–1000 DD 138

# ആമുഖം

ചെറിയ ഈ ഗ്രന്ഥത്തിലെ ഉള്ളടക്കത്തിന്റെ രജതജൂബിലി കഴിഞ്ഞിട്ടുതന്നെ മൂന്നുനാലുകൊല്ലമാകുന്നു. ഇതുവരെ ഈ ഉപന്യാസങ്ങൾ പുസ്തകരൂപത്തിൽ പ്രസിദ്ധപ്പെടുത്താത്തതിനാണോ, ഇപ്പോൾ പ്രസിദ്ധം ചെയ്യുന്നതിനാണോ ക്ഷമാപണം ചെയ്യേണ്ടതെന്നെനിക്കു നിശ്ചയം ഇല്ല. മഹാകവി കുമാരനാശാന്റെ ഹൃദയഗതികളെ വസ്തുനിഷ്ഠമായി പഠിക്കുന്നതിനും രണ്ടുമൂന്നു ദശകങ്ങൾക്കുമുമ്പു ചെയ്ത പ്രയത്നത്തിന്റെ അസമഗ്രഫലമാണ് ഈ ഗ്രന്ഥം.

ആശാന്റെ എല്ലാ കൃതികളെയും പരാമർശിക്കുന്നതിനോ ഹൃദയത്തിന്റെ എല്ലാ പ്രവണതകളെയും ചിത്രീകരിക്കുന്നതിനോ ഈ ഗ്രന്ഥത്തിൽ സാധിച്ചിട്ടില്ല. അതിനാൽ, 'ആശാന്റെ ഹൃദയം' എന്ന നാമധേയം സൂചിപ്പിക്കുന്നിടത്തോളം വ്യാപ്തി ഇതിന്നില്ല എന്നു സമ്മതിക്കേണ്ടിയിരിക്കുന്നു. ഇതിന്റെ പരിമിതികൾ എന്തെല്ലാമായാലും ആശാന്റെ കവിതകളെക്കുറിച്ചുള്ള പഠനത്തിൻ ലഘുവായെങ്കിലും സഹായകമായിത്തീരുമെന്നുള്ള വിശ്വാസംമാത്രമാണ് ഈ പ്രസിദ്ധീകരണത്തിനുള്ള നിദാനം.

പ്രകാശനം ഭാരതീയസാഹിത്യസമിതി ഏറ്റെടുത്തില്ലായിരുന്നുവെങ്കിൽ, ഈ രൂപത്തിൽ ഈ പുസ്തകം വായനക്കാരുടെ കൈയിൽ എത്തുമായിരുന്നില്ല. അതിനാൽ ആ സമിതിയോടുള്ള കൃതജ്ഞത ഇവിടെ രേഖപ്പെടുത്തട്ടെ.

തിരുവനന്തപുരം
15-12-1967.

ഡാ. പി. കെ. നാരായണപിള്ള

# ഉള്ളടക്കം

ആമുഖം

1. സ്ത്രീത്വവിഭാവനം — നായികാസാജാത്യം
2. സ്ത്രീത്വവിഭാവനം — നായികാവൈജാത്യം
3. പ്രേമസങ്കല്പം
4. ഭാവദീപ്തി
5. താത്ത്വികപ്രവണത



# സ്ത്രീത്വവിഭാവനം

## നായികാസാജാത്യം

സാഹിത്യത്തിലെ പ്രതിപാദ്യവിഷയങ്ങളുടെ കൂട്ടത്തിൽ സ്ത്രീകളുടെ സ്ഥാനം നിസ്തുലമാണു്. ഏതു സാഹിത്യത്തിൽനിന്നും നായികാപ്രതിപാദകങ്ങളായ കാവ്യങ്ങളെയും കാവ്യഭാഗങ്ങളെയും മാററിവെച്ചാൽ ബാക്കി കാണുന്നതു നിസ്സാരമായിരിക്കും; നിസ്സാരമായ ഈ അവശിഷ്ടം തന്നെ പ്രായേണ ശുഷ്കവുമായിരിക്കും. സുന്ദരങ്ങളായ വസ്തുക്കളുടെ നിരീക്ഷണത്തിൽനിന്നു സമുദ്ഭൂതമാകുന്ന ആനന്ദമാണല്ലോ കവിതയ്ക്കു പലപ്പോഴും നിദാനമായിത്തീരുന്നതു്. അതിനാൽ, പുരുഷന്മാരെസ്സംബന്ധിച്ചിടത്തോളം ആനന്ദത്തിന്റെ ശക്തിസൗധങ്ങളായ സ്ത്രീകളെ കാവ്യത്തിലെ പ്രതിപാദ്യവിഷയമായി സ്വീകരിക്കുന്നതു് ഏററവും സ്വാഭാവികമാണു്. ഈ പരമാർത്ഥവും ലോകത്തുള്ള ഏതു സാഹിത്യത്തിന്റെയും സൃഷ്ടിയിൽ പുരുഷന്മാരാണു് ഏറിയകൂറും പ്രവർത്തിച്ചിട്ടുള്ളതെന്നുള്ള വസ്തുതയുംകൂടി സംയോജിപ്പിക്കുമ്പോൾ സാഹിത്യത്തിലെ വർണ്ണ്യവിഷയങ്ങളിൽ സ്ത്രീകൾക്കു സിദ്ധിച്ചിരിക്കുന്ന പ്രാധാന്യത്തിനുള്ള കാരണം ഏതെന്നു വ്യക്തമാകും. ഇതുകൂടാതെ സ്ത്രീകൾക്കുള്ള പ്രകൃതിസിദ്ധവും കലാപ്രചോദകവുമായ സൗകുമാര്യം കലാവിഷയമാകുന്നതിനു് അവർക്കുള്ള സ്വരൂപയോഗ്യതയെ വർദ്ധനമാക്കുന്നു എന്നും സംഭാവനചെയ്യാവുന്നതാണു്.

കുമാരനാശാന്റെ പ്രശസ്തങ്ങളായ ഖണ്ഡകാവ്യങ്ങളുടെ കൂട്ടത്തിൽ ഒട്ടുമിക്കാലും നായികാപ്രധാനങ്ങളായിട്ടാണ് കാണപ്പെടുന്നത്. അന്യാപദേശരൂപത്തിൽ പ്രകാശിക്കുന്ന യൗവനയുക്തയും അനുഗൃഹീതയുമായ ഒരു നായികയുടെ അകാലചരമമാണ് വീണപൂവിൽ പ്രതിപാദിച്ചിരിക്കുന്നത്. കാമുകദിദൃക്ഷയുടെ പാരമ്യംനിമിത്തം സ്വജനങ്ങളെ വെടിഞ്ഞ് ഹിമവത്സാനുക്കളിൽ അലഞ്ഞലഞ്ഞ് അവസാനം ദിവാകരസമാഗമം സിദ്ധിച്ച ചരിതാർത്ഥയായി ചരമമടയുന്ന നളിനിയാണ് 'നളിനി'യിലെ പ്രധാനകഥാപാത്രം. സ്വാഭിലാഷത്തിനെതിരായി പിതൃനിയോഗമനുസരിച്ച് കമനനെന്ന യുവാവിനെ പാണിഗ്രഹണംചെയ്ത ലീല സ്വഭർത്താവിന്റെ മരണശേഷം തന്റെ പൂർവ്വകാമുകനായിരുന്ന മദനനെ തേടി വിന്ധ്യാടവിയിൽ ഭ്രമണംചെയ്യുന്നതും രേവാനദിയിൽ സ്വദേഹം അർപ്പിച്ച് ഹൃദയനാഥനെ അനുഗമിക്കുന്നതുമാണ് ലീലയിലെ കഥാവസ്തു. സന്ധ്യാസമയത്ത് വാല്മീകിയുടെ ഉടജസമീപത്തിരിക്കുന്ന സീതയുടെ വിചാരലഹരിയാണ് ചിന്താവിഷ്ടയായ സീതയിൽ ആശാൻ പ്രകാശിപ്പിച്ചിരിക്കുന്നത്. ദുരവസ്ഥയിൽ, മാപ്പിളലഹളക്കാലത്ത് ഇല്ലത്തുനിന്ന് ഒളിച്ചോടി രക്ഷനേടി ചാത്തൻപുലയന്റെ കുടിലിലെത്തി അയാളുമായി ദാമ്പത്യമനുഭവിച്ച സാവിത്രിയന്തർജ്ജനത്തിന്റെയും ചണ്ഡാലഭിക്ഷുകിയിൽ ബുദ്ധശിഷ്യനായ ആനന്ദനിൽ പ്രേമബദ്ധയായി അവസാനം ഒരു ഭിക്ഷുകിയായിത്തീരുന്ന മാതംഗിയുടെയും കഥകളാണ് നിഗുംഫിതങ്ങളായിരിക്കുന്നത്. കരുണയിൽ വാസവദത്തയ്ക്കുള്ള സർവ്വപ്രാധാന്യത്തെക്കുറിച്ച് പ്രത്യേകം പ്രസ്താവിക്കേണമെന്നില്ലല്ലോ. ബാലരാമായണം, കുയിൽ, ബുദ്ധചരിതം, ചില ചെറുകവിതകൾ തുടങ്ങിയ കുറെ കൃതികളൊഴിച്ച് ആശാന്റെ ബാക്കിയുള്ള പ്രധാനകൃതികൾ എല്ലാംതന്നെ നായികാപ്രധാനങ്ങളാണെന്നുള്ളത് ഇങ്ങനെ സിദ്ധമായല്ലോ. ഈ നായികമാർ എല്ലാവരും ആശാന്റെ ഭാവനാശക്തികൊണ്ട് സൃഷ്ടകളോ പുഷ്ടകളോ ആയിട്ടുള്ളവരാണ്. ഇവരുടെ സ്വഭാവത്തെയും ജീവിതയാഥാർത്ഥ്യങ്ങളെയും ആസ്പദമാക്കി ആശാന്റെ സ്ത്രീത്വസങ്കല്പത്തെ വിമർശിക്കുവാനാണ് ഇവിടെ ഉദ്ദേശിക്കുന്നത്.

സൗന്ദര്യസമ്പന്നകളായ മഹിളാരത്നങ്ങളെ ഭാവനചെയ്യുന്നതിൽ ആശാന്റെ ഹൃദയവും ചിത്രീകരിക്കുന്നതിൽ അദ്ദേഹത്തിന്റെ തൂലികയും ഒരുപോലെ നൈപുണ്യം പ്രകടിപ്പിച്ചിട്ടുണ്ട്. യൗവനമോഹനവും സൗകുമാര്യസങ്കേതവുമായ ഒരു വനിതാകുസുമത്തിന്റെ പ്രതീതി അന്യം

പദശോഭിതിയിൽ വായനക്കാരിൽ ഉളവാക്കിക്കൊണ്ട് ആശാൻ വീണ പൂവിന്റെ പൂർവ്വാവസ്ഥയെ ഇങ്ങനെ വർണ്ണിക്കുന്നു:

ആരോമലാമഴക് ശുദ്ധി മൃദുത്വമാഭ
സാരള്യമെന്ന സുകുമാരഗുണത്തിനെല്ലാം
പാരിങ്കലേകപദമീ ആ മുകുളമെയ്യിൽ നവ്യ–
താരുണ്യമേന്തിയൊരു നിൻനില കാണണംതാൻ.

വൈരാഗ്യമേറിയൊരു വൈദികനാകട്ടെ,യേററ–
വൈരിക്കു മുൻപുഴറിയോടിയ ഭീരുവാകട്ടെ,
നേരെ വിടർന്നു വിലസീടിന നിന്നെ നോക്കി–
യാരാകിലെന്തു ? മിഴിയുള്ളവർ നിന്നിരിക്കാം.

സുകുമാരഗുണങ്ങൾ നിറഞ്ഞതും സർവ്വജനമനോഹരവുമായ ആ പുഷ്പത്തിന്റെ—അഥവാ ആ പുഷ്പം പ്രതിനിധീകരിക്കുന്ന നായികയുടെ—അന്യാദൃശസൗന്ദര്യത്തെ ഈ ഭാഗം പ്രകടമാക്കുന്നു. 'തപോമുദിത'യായ ഒരു സാധ്വിയായിട്ടാണ് നളിനിയെ ആശാൻ വായനക്കാർക്കു പരിചയപ്പെടുത്തുന്നത്. ആദ്ധ്യാത്മികവൃത്തിയിൽ ചരിക്കുന്ന ഈ നായികയുടെ ബാഹ്യസൗന്ദര്യത്തെക്കുറിച്ചു വായനക്കാർക്ക് അധികമായി ജിജ്ഞാസ ഉണ്ടാകുവാനിടമില്ലെങ്കിലും ആശാൻ നളിനിയുടെ സൗന്ദര്യാതിശയത്തെ ഏററവും സജീവമായി വർണ്ണിക്കുന്നുണ്ട്. അരണ്യപ്രദേശത്തു വ്രതനിഷ്ഠയോടുകൂടി പ്രത്യക്ഷപ്പെട്ട 'പാവനാംഗി'യായ നളിനി താപസകുമാരിയായിരിക്കുമോ എന്നു വായനക്കാർക്കുണ്ടാകാവുന്ന ശങ്കയെ നിരസിച്ചതിനുശേഷം അവളുടെ കായസൗന്ദര്യത്തെ കവി ഇപ്രകാരം പ്രശംസിക്കുന്നു:

എന്നുമല്ലസുലഭാംഗഭംഗിയാ–
ണിന്നുമിത്തരുണി പൗരിമാരിലും;
മിന്നുകില്ലി ശരദഭ്രശാതയായ്
ഖിന്നയാകിലുമഹോ തടില്ലത ?

'ഇന്ദുവിന്നേകരശ്മിയതുപോലെ' 'അസുലഭാംഗഭംഗി'യായ ഈ നായികയുടെ അംഗലാവണ്യത്തിനു വൈകല്യം വരുത്തുവാൻ അവളുടെ മാനസികക്ലേശങ്ങൾക്കോ അരണ്യവൃത്തിക്കോ സാധിച്ചില്ല. അവളുടെ ദേഹകാന്തി അത്രത്തോളം പൂർണ്ണവും ചിരസ്ഥായിയുമായിരുന്നു. 'അവികല

മാനുഷരൂപമാധുരി'യായ ലീലയുടെ ശൈശവത്തെ വർണ്ണിക്കുന്ന ഭാഗം ഭാവനാരസികമായിട്ടുണ്ട്.

സകലമുമഥ മത്സരിച്ചുതാൻ
മികവോടണിഞ്ഞിതു ശൈശവംമുതൽ
പ്രകൃതിയവളെയംഗകാന്തിയാൽ
സുകൃതി പിതാവു വിഭൂഷണങ്ങളാൽ.

ധനികനും ലീലയെ പ്രാണസമം സ്നേഹിക്കുന്നവനുമായ അവളുടെ പിതാവിന് അവളെ വിവിധാലങ്കാരമണ്ഡിതയായിക്കാണുവാനുള്ള അഭിനിവേശം നിസ്സീമമായിരിക്കുമല്ലോ. ലീലയെ ചമത്കരിക്കുന്ന വിഷയത്തിൽ അദ്ദേഹത്തോടു മത്സരിക്കുന്നതിനായി പ്രകൃതിമാതാവ് ഒരുമ്പെട്ടിരിക്കുന്നു. ഈ മാതാവു ലീലയെ അലങ്കരിക്കുന്നതു കൃതകങ്ങളായ വിഭൂഷണങ്ങൾകൊണ്ടല്ല. പിന്നെയോ, നൈസർഗ്ഗികമായ അംഗകാന്തിയാണ് പ്രകൃതിയുടെ ഉപകരണം. ഈ മത്സരമനോഭാവത്തെക്കുറിച്ചുള്ള പ്രതിപാദനം ലീലയുടെ സൗന്ദര്യസമൃദ്ധിയെ സംഭാവനചെയ്യുവാൻ സഹൃദയന്മാരെ സഹായിക്കുന്നു. ദുരവസ്ഥയിലെ നായികയായ സാവിത്രി 'കേടററ ലാവണ്യരാശി'യാണ്. 'മനോഹരി'യായ മാതംഗിയെ 'കാമദൂതി'യോടാണ് ആശാൻ ഉപമിച്ചിരിക്കുന്നതു്. 'കഞ്ജബാണൻതന്റെ പട്ടം കെട്ടിയ രാജ്ഞിപോലെ'യിരിക്കുന്ന വാസവദത്തയുടെ 'പൂവലംഗങ്ങൾ' കാമരാജ്യത്തിൽ വില പരിച്ഛേദിച്ചിട്ടില്ലാത്ത മനോഹരരത്നങ്ങളാണ്. 'ഇടതൂർന്നിമ കറുത്തു മിനുത്തുള്ളിൽ മദജലം പൊടിയുന്ന' പ്രകൃതിലോലമായ മോഹനനേത്രങ്ങളെയും മററും അധികരിച്ചുള്ള വർണ്ണന വാസവദത്തയുടെ കാന്തിപ്രസരത്തെക്കുറിച്ചു വായനക്കാരിൽ ശരിയായ ബോധനം ജനിപ്പിക്കുന്നുണ്ട്. ഇങ്ങനെ സൗന്ദര്യവതികളായ നായികമാരെ സംഭാവനംചെയ്യുകയും കാവ്യങ്ങളിൽ ചിത്രീകരിക്കുകയും ചെയ്യുന്നതിൽ പ്രായേണ എല്ലാ കവികളും സമുത്സുകരായിട്ടാണ് കാണപ്പെടുന്നതു്. അതിനാൽ ഈ വിഷയത്തിൽ ആശാൻ സാഹിത്യത്തിൽ പ്രഥിതമായ ഒരു പന്ഥാവിനെ അനുസരിച്ചു എന്നുതന്നെ പറയാം. സ്ത്രീകളുടെ സൗന്ദര്യം ആസ്വദിക്കുവാനും സ്വകൃതികളിലെ നായികമാരിൽ അതിനെ ആരോപിക്കുവാനും ആശാൻ വ്യഗ്രത പ്രകടിപ്പിച്ചിരുന്നു എന്നു ഈ വിചാരം തെളിയിക്കുന്നുണ്ടല്ലോ.

വനിതകൾക്കു നിസർഗ്ഗസിദ്ധമായ പ്രേമശക്തിയുടെ സാന്ദ്രതയിൽ ആശാനുണ്ടായിരുന്ന വിശ്വാസം അദ്ദേഹത്തിന്റെ കൃതികളിൽ പലേടത്തും സ്ഫുരിക്കുന്നുണ്ട്. ആശാന്റെ അചഞ്ചലമായ ഈ വിശ്വാസം,

പഴകിയ തരുവല്ലിമാററിടാം,
പുഴയൊഴുകും വഴി വേറെയാക്കിടാം,
കഴിയുമിവ, മനസ്വിമാർമന–
സ്സൊഴിവതശക്യമൊരാളിലൂന്നിയാൽ

എന്ന പദ്യത്തിൽ അദ്ദേഹം പ്രഖ്യാപനംചെയ്തിട്ടുണ്ട്. മഹാകവി ചിത്രീകരിച്ചിട്ടുള്ള നായികമാർ അവ്യഭിചരിതമായി ഗാഢമായ പ്രേമത്തിന്റെ അധിഷ്ഠാനങ്ങളാണ് 'തെല്ലെങ്കിലും ശലഭമേനിയെ മാനിയാതെ' ഭ്രമരവര്യനെ വരിച്ച കുസുമത്തിന്റെ പ്രേമദാർഢ്യത്തിനു് ആ കാമുകനെക്കൊണ്ടുതന്നെ ആശാൻ സാക്ഷിപത്രം നല്കിച്ചിരിക്കുന്നു:

'എന്നംഗമേകനിഹ തീറുകൊടുത്തുപോയ് ഞാ–
നെന്നന്യകാമുകരെയൊക്കെ മടക്കിയില്ലേ?
ഇന്നോമലേ, വിരവിലെന്നെ വെടിഞ്ഞിടൊല്ലേ'
എന്നൊക്കെയല്ലി ബത വണ്ടു പുലമ്പിടുന്നു.

ദിവാകരവിഷയകമായ സ്നേഹത്തിന്റെ നിർദ്ദേശമനുസരിച്ചു നളിനി ചെയ്ത സാഹസത്തിന്റെ മാററു മികച്ചതാണ്. മാതാപിതാക്കന്മാരെയും സ്വഗേഹത്തെയും സ്വസുഖങ്ങളെയും വെടിഞ്ഞു ദിവാകരനെ ഏകശരണമായിക്കരുതി പ്രവർത്തിച്ച നളിനി അദ്ദേഹത്തെ അവളുടെ ജീവിതസർവ്വസ്വമായി ഗണിച്ചിരുന്നു. സ്വകാമുകനെ സമാഗമിച്ച ആ സാധ്വി അദ്ദേഹവുമായി വീണ്ടും വേർപിരിയേണ്ടതായിവരുമെന്നു തോന്നിയ അവസരത്തിൽ താഴെ വീണു കാലിൽ പിടിച്ചുകൊണ്ടു് ഇങ്ങനെ പറഞ്ഞു:

എന്റെയേകധനമങ്ങു ജീവനാ–
ണെന്റെ ഭോഗമതുമെന്റെ മോക്ഷവും,
എന്റെയീശ, ദൃഢമീ പദാംബുജ–
ത്തിന്റെ സീമയിതു പോകിലില്ല ഞാൻ.

ഇതിൽ കവിഞ്ഞ ഒരു പ്രേമപാരവശ്യം, ഇതിനെ ജയിക്കുന്ന ഒരു പ്രേമദാസ്യം, എവിടെയാണ് കാണുവാൻ കഴിയുക? ധനവും ജീവനും

ഭോഗവും മോക്ഷവും പ്രേമലക്ഷ്യമായ പുരുഷൻതന്നെ. സ്ത്രീകളുടെ പ്രേമം ഇതിലും കൂടുതലായി എങ്ങനെ പ്രസരിക്കും, എങ്ങനെ പ്രകാശിക്കും?

'സമനനികടവർത്തി'യായ മദനനു നേരത്തേതന്നെ ഹൃദയദാനം ചെയ്ത ലീല കമനനുമായുള്ള ദാമ്പത്യജീവിതത്തിൽ അംഗീകരിച്ച നിലയെ 'തടശിലപോലെ തരംഗലീലയിൽ' എന്ന ഉപമാനംകൊണ്ടു ആശാൻ വ്യക്തമാക്കിയിരിക്കുന്നു. ഭർത്താവിന്റെ ദേഹവിയോഗത്തിനു ശേഷം മദനനുമായി സമ്മേളിക്കുവാൻ ലീല പ്രദർശിപ്പിക്കുന്ന ത്വരയും അനുഭവിക്കുന്ന ക്ലേശങ്ങളും അനുഷ്ഠിക്കുന്ന ത്യാഗങ്ങളും അവളുടെ ദൃഢാനുരാഗത്തെ നിരാക്ഷേപമായി തെളിയിക്കുന്നതാണു്. വിന്ധ്യാടവിയിൽ ശിലാതലോപവിഷ്ടയായ ലീല ചെയ്യുന്ന പ്രേമഗാനം അവളുടെ ഹൃദയം ദിവാകരനിൽ എത്രത്തോളം ഗാഢമായി ലയിച്ചിരുന്നു എന്നു നമ്മെ മനസ്സിലാക്കുന്നു. തങ്ങളുടെ പൂർവ്വരാഗത്തിനു തീരെ അനുരൂപമല്ലാത്ത വിധം മറെറാരുവനെ ഭർത്താവായി സ്വീകരിച്ചതു പിതാവിന്റെ ശാസനംനിമിത്തമാണെന്നും അന്യഥാ ശങ്കിക്കരുതെന്നും അപരാധം ക്ഷമിക്കണമെന്നും മററും ഉദീരണം ചെയ്തശേഷം ലീല അവൾക്കു ദിവാകരനെക്കുറിച്ചുള്ള ഏകാന്തമായ പ്രേമം ഇങ്ങനെ വ്യക്തമാക്കുന്നു:

ചിരതരമായി നാഥ, നിന്നിൽ വാണെൻ—
കരളമിയന്നു ഗുണോൽക്കരം സ്ഥിരാത്മൻ!
കരുതുക ദുഷ്കൂറിയെന്നെയോർത്തി—
ലൊരു നിമിഷാർദ്ധവുമന്യനുള്ളതായ് ഞാൻ.

ഇങ്ങനെ തന്നെ പരിപൂർണ്ണമായും മദനനു് ഉഴിഞ്ഞുവെച്ച ലീല അയാളെ കാണുവാനുള്ള ഉത്കണ്ഠനിമിത്തം ക്രമത്തിലധികം വലഞ്ഞു. ആ വനപരിസരങ്ങളിൽ ദൃശ്യങ്ങളായിരുന്ന ഉദ്ദീപനവിഭാവങ്ങൾ ലീലയുടെ കാമുകദർശനൗത്സുക്യത്തെ ശതഗുണീഭവിപ്പിച്ചു. വിഷയാസക്തിയുക്തമായ സ്നേഹത്തിന്റെ വിജൃംഭണംനിമിത്തം അവൾ വിവശയായി. പ്രേമസാഗരത്തിലെ തരംഗപരമ്പരയിൽ ആന്ദോളനംചെയ്യുന്ന നായിക നിസ്സഹായയായി, നൈരാശ്യത്തിന്റെ പ്രാന്തത്തിലേയ്ക്കു ദൃഷ്ടിവെച്ചുകൊണ്ടു് ആ ഗാനം ഇങ്ങനെ അവസാനിപ്പിക്കുന്നു:

പ്രണയശിഖിയിൽ വെന്തിടുന്നിതാത്മാ,—
വണയുക തെന്നലണഞ്ഞു ചെമ്പകത്തിൽ,
ഏല്പുന്ന തുടവുകയെന്റെയോമനേ, പോ—
ന്നണയുക, നിൻപ്രിയ, ലീല ഞാൻ വലഞ്ഞു.

ലീലയുടെ പ്രണയത്തിന്റെ സാന്ദ്രതയ്ക്കു് ഇനിയും ലക്ഷ്യങ്ങൾ അവതരിപ്പിക്കേണ്ട ആവശ്യമില്ലല്ലോ.

കാര്യവശാൽ ചാത്തൻപുലയനെ പ്രണയിക്കുവാനിടയായ സാവിത്രിയന്തർജ്ജനത്തിന്റെ പ്രേമശക്തിയും വിസ്മയാവഹമായിട്ടാണു് ആശാൻ നമുക്കു കാട്ടിത്തരുന്നതു്. ചാത്തന്റെ ഗുണഗണങ്ങളെപ്പറ്റി സാവിത്രി വാഴ്ത്തുന്നതിനു കയ്യും കണക്കുമില്ല. ആ പുലയയുവാവിന്റെ സന്മാർഗ്ഗബോധത്തെപ്പറ്റി എത്ര കീർത്തിച്ചാലും അവൾക്കു തൃപ്തിവരുകയില്ല. ഗോപികാജാരനായ ശ്രീകൃഷ്ണന്റെ ലീലകൾ വർണ്ണിക്കുന്ന 'രാസക്രീഡ' മുതലായ ഭാഗങ്ങൾ കൃഷ്ണഗാഥയിൽനിന്നു വായിച്ചു കേൾക്കുമ്പോൾ 'സച്ചരിത'നായ ചാത്തൻ നീരസഭാവം പ്രകടിപ്പിച്ചുനില്ക്കുമെന്നു സംഭാവനചെയ്തുകൊണ്ടു സാവിത്രി ഇങ്ങനെ പറയുന്നു:

> വാർമെത്തുമേറെ രസികം ചുളിച്ച പൽ–
> പ്പൂമൊട്ടാൽ കീഴ്ച്ചുണ്ടിൽക്കേറമർത്തി
> ഹാ മിഴി മങ്ങിയുടൻ നില്ക്കും ചാത്തനെ–
> ക്കാർമുകിൽവർണ്ണനായ് വീക്ഷിക്കും ഞാൻ.

ഏകവല്ലഭനായ ശ്രീകൃഷ്ണനെപ്പോലെയാണു് സാവിത്രി ചാത്തനെ സ്നേഹിച്ചിരുന്നതും ബഹുമാനിച്ചിരുന്നതും ഭജിച്ചിരുന്നതും.

ആനന്ദനോടുള്ള ക്രമാധികമായ പ്രേമംനിമിത്തമാണു് മാതംഗി സ്വഗൃഹത്തെയും ബന്ധുക്കളെയും വെടിഞ്ഞു് ആ ബുദ്ധസംന്യാസിയെ അനുഗമിച്ചതു്. വേശ്യാവൃത്തിയുപേക്ഷിക്കാതെതന്നെ ഗാഢവും നിർമ്മലവുമായ സ്നേഹം ഒരു പുരുഷനിൽ സമർപ്പിക്കാമെന്നു വാസവദത്ത തെളിയിച്ചു. വേശ്യകളായ സ്ത്രീകൾക്കു് ഏതെങ്കിലും ഒരു പുരുഷനെ ലക്ഷ്യമാക്കി അനവദ്യമായ അനുരാഗം അങ്കുരിക്ക സാധാരണമല്ലെങ്കിലും വാസവദത്തയിൽ നിർമ്മലമായ പ്രേമശക്തി അത്ഭുതകമായി ഉദയംചെയ്തിട്ടുണ്ടെന്നു് ആശാൻ വ്യക്തമാക്കിയിട്ടുണ്ടു്. ചരമോന്മുഖിയായി ശ്മശാനത്തിൽ കിടക്കുന്ന വാസവദത്തയ്ക്കു് 'ഉപഗുപ്തൻ' എന്ന നാമധേയശ്രവണത്തിൽ ഉണ്ടാകുന്ന ഭാവവ്യത്യാസം വർണ്ണിച്ചിരിക്കുന്നതിൽനിന്നു് അവളുടെ പ്രണയത്തിന്റെ അഗാധതയെപ്പറ്റി നമുക്കു് അനുമാനിക്കാം. ഉപഗുപ്തന്റെ നാമധേയം വാസവദത്തയെസ്സംബന്ധിച്ചിടത്തോളം മൃതസഞ്ജീവിനിയായും ശക്തിയേറിയ ചതുരക്ഷരീമന്ത്രമായും കവി ഉല്ലേഖനംചെയ്തിരിക്കുന്നു. ചുടുകാട്ടിൽ ഭഗ്നസർവസ്വയാ

യായിക്കിടക്കുന്ന വാസവദത്ത രാഗവൈവശ്യംനിമിത്തം ആ 'യുവമുനിയെ വീക്ഷിപ്പാൻ' തല പൊക്കിയത്രേ. ഉപഗുപ്തൻ ദൃഷ്ടിയിൽപ്പെട്ടപ്പോൾ വാസവദത്തയുടെ മുഖഭാവമെന്തെന്നു നോക്കുക:

അവൾതൻപാണ്ഡുമുഖത്തി-
ലന്തിവിണ്ണിലെന്നപോലെ
എവിടന്നോ ചാടിയെത്തി
രക്തരേഖകൾ.

ഇങ്ങനെ അവസാനരംഗത്തു് അവൾക്കു് ഉപഗുപ്തനെക്കാണുമ്പോഴുണ്ടാകുന്ന ഭാവവ്യത്യാസവും സമയമായില്ല എന്ന മറുപടി കേട്ടു നിരാശയായി അവൾ "ഒരു തോഴിയോടായൊട്ടു സ്വഗതമായും" പറയുന്ന വാക്കുകളും വാസവദത്തയുടെ പ്രേമം ഗാഢമായിരുന്നു എന്നു പ്രഖ്യാപനം ചെയ്യുന്നുണ്ടു്.

കുമാരനാശാൻ ചിത്രണംചെയ്തിട്ടുള്ള നായികമാരിൽ പലരും പ്രേമബന്ധത്തിന്റെ പ്രാരംഭികമാരാണു്. ശൈശവത്തിൽ ദിവാകരനും നളിനിയും കൂട്ടുകാരായിരുന്നു എങ്കിലും ആ ബാല്യസ്നേഹം നളിനിയിൽ മാത്രമേ പ്രേമരൂപത്തിൽ വികസ്വരമായിത്തീർന്നുള്ളു. ആധ്യാത്മികജീവിതത്തിൽ നൈസർഗ്ഗികമായ ആവേശമുണ്ടായിരുന്ന ദിവാകരൻ നളിനിയെപ്പറ്റി യാതൊന്നും ചിന്തിക്കാതെ താപസവൃത്തിയംഗീകരിച്ചു ഹിമവൽസാനുക്കളിൽ ജീവിതം നയിച്ചു. നളിനിയാകട്ടെ, തനിക്കു് യൗവനം ഉദിച്ചപ്പോഴേയ്ക്കും ദിവാകരനിൽ സ്വയം പ്രേമബദ്ധയായിത്തീർന്നു. ലീലയും മദനനുമായുള്ള പ്രേമബന്ധത്തെ ഉപക്രമംചെയ്തതും പോഷിപ്പിച്ചതും ആരാണെന്നു് തീർത്തുപറയാവുന്നതല്ലെങ്കിലും അവരുടെ സാമുദായികനില പരിഗണിക്കുമ്പോൾ ലീലതന്നെ അല്ലേ എന്നു സംശയിക്കേണ്ടിയിരിക്കുന്നു. ദുരവസ്ഥയിലെ ആ പാവം ചാത്തൻപുലയൻ സാവിത്രിയന്തർജ്ജനത്തിനെ പ്രണയിക്കണമെന്നു് അവരുടെ സമാഗമത്തിന്റെ ആരംഭദശയിൽ സ്വപ്നത്തിൽപ്പോലും തോന്നിയിരിക്കുവാൻ തരമില്ല. ചാത്തന്റെ ഓരോ ചര്യകളെപ്പറ്റി സാവിത്രി സ്മരിക്കുന്ന കൂട്ടത്തിൽ ഇങ്ങനെ ഒരു പ്രസ്താവം കാണുന്നു:

ഹന്ത, തരുണൻ സമലൻ ദൃഢകായ-
നന്തികത്തിങ്ങെത്തി നില്ക്കയാമെൻ
അന്തികത്തെങ്ങാനും തങ്ങിയുറങ്ങുന്ന
ചിന്തവേറില്ലാത്ത പൈതൽപോലെ.

ഇവരുടെ പ്രേമബന്ധത്തിനു തികച്ചും കാരണക്കാരിയായിരിക്കുന്നതു സാവിത്രിയാണ്. സംസ്കാരസമ്പന്നയായ ആ സ്ത്രീരത്നം തന്റെ നിലയെയും പരിതഃസ്ഥിതികളെയും മറന്നുംപറ്റി ബുദ്ധിപൂർവ്വം പര്യാലോചിച്ചും ചാത്തന്റെ ഗുണഗണങ്ങളിൽ ഭ്രമിച്ചും അവനെ പ്രേമിക്കുകയാണ് ചെയ്യുന്നതു്. ബുദ്ധസംന്യാസികളായ ആനന്ദനെയും ഉപഗുപ്തനെയും അവരുടെ അറിവോ സമ്മതമോ കൂടാതെതന്നെ മാതംഗിയും വാസവദത്തയും പ്രേമിച്ചു എന്നുള്ളതും സ്പഷ്ടമാണല്ലോ.

ഇങ്ങനെ പ്രേമബന്ധത്തിന്റെ വാതായനം ഉദ്ഘാടനംചെയ്യുന്ന നായികമാരിൽ ചിലർ പ്രേമവിഷയത്തിൽ സ്വാതന്ത്ര്യവാഞ്ഛയുള്ളവരായിരുന്നു എന്ന് അവരുടെ ജീവിതം വിശദീകരിക്കുന്നു. 'യുവജനഹൃദയം സ്വതന്ത്രമാണവരുടെ കാമ്യപരിഗ്രഹേച്ഛയിൽ' എന്ന് ആശാൻ ലീലയിൽ പ്രതിപാദിച്ച പരമാർത്ഥത്തെയാണ് അവർ ഉദാഹരിക്കുന്നതു്. ഈ സ്വാതന്ത്ര്യബോധംനിമിത്തം അവർ കാമുകന്മാരെ മാർഗ്ഗണംചെയ്യുന്നതായും ആശാൻ സംഭാവനംചെയ്തിട്ടുണ്ട്. നളിനിയും ലീലയും മാതംഗിയും ഇതിനു സാക്ഷ്യം വഹിക്കുന്നു.

'ഏകുമർത്ഥിയാം പ്രാണിതൻപ്രിയമൊരിക്കലീശ്വരൻ'

എന്ന വിശ്വാസത്തിന്റെ വിശദീകരണം ആശാന്റെ കൃതികളിൽ പലതിലും കാണുവാൻ കഴിയും. സർവസ്വവും ത്യജിച്ചു ദിവാകരനെ കാണണമെന്ന ഏകാഗ്രശ്രദ്ധയോടുകൂടി ജീവിതയാത്രചെയ്തു നളിനിക്കു കാമുകദർശനത്തിനുള്ള ഭാഗ്യം സിദ്ധിച്ചു. കമനന്റെ മരണത്തിനു ശേഷം സ്വതന്ത്രയായിത്തീർന്ന ലീല മദനനെത്തേടി വിന്ധ്യാഭൂമിയിലേയ്ക്കു തിരിച്ചു. അവളുടെ കാമുകമാർഗ്ഗണവും മദനദർശനസിദ്ധിയാൽ സഫലമായിത്തീർന്നു. മാതംഗിക്കു ബുദ്ധന്റെ ആശ്രമത്തിൽവെച്ച് ആനന്ദനെ കാണുവാൻ സാധിച്ചു. ഉപഗുപ്തനോടുള്ള പ്രേമാധിക്യം നിമിത്തം പല കുറിയും അദ്ദേഹത്തെ സ്വഗേഹത്തിലേയ്ക്കു ക്ഷണിച്ചു എങ്കിലും 'സമയമായില്ല' എന്ന മറുപടിതന്നെയാണ് വാസവദത്തയ്ക്കു കിട്ടിക്കൊണ്ടിരുന്നതു്. മരിക്കുന്നതിനുമുമ്പ് അദ്ദേഹത്തെ ഒന്നു കാണുന്ന വിഷയത്തിൽ വാസവദത്തയ്ക്കു നൈരാശ്യംതന്നെ ഉണ്ടായിരുന്നിരിക്കാം. എങ്കിലും ഒടുവിൽ ശ്മശാനത്തിൽവെച്ച് അവളുടെ ആത്യന്തികമായ ഈ ആഗ്രഹം നിവർത്തിതമാകുന്നതു നാം കാണുന്നു.

സ്വച്ഛന്ദമായും ഗാഢമായും സ്നേഹിക്കുകയും ആവശ്യമുള്ളപക്ഷം മഹാത്യാഗങ്ങൾ ചെയ്തു കാമുകന്മാരെ അന്വേഷിക്കുകയും ഭാഗ്യവശാൽ

പ്രേമസ്വപ്നങ്ങളായ അവരെ ദർശിക്കുകയും ചെയ്യുന്ന ഈ നായികമാർക്ക് ആർക്കുംതന്നെ ആശാൻ വൈഷയികമായ ചാരിതാർത്ഥ്യത്തിന് അവകാശം നല്കിയിട്ടില്ല. പൂവും വണ്ടും പരസ്പരം നിർവ്യാജമായി പ്രേമിച്ചിരുന്നു. അവരുടെ വിവാഹവും നിശ്ചിതമായിരുന്നു. എന്നാൽ ഈ കാമിനിക്കു ദാമ്പത്യമനുഭവിക്കുവാനുള്ള ഭാഗ്യം കവി അനുവദിക്കുന്നില്ല. തരുവിലും കല്ലിലും തലതല്ലുന്ന വണ്ടിനെ നോക്കി കവി ഇങ്ങനെ വിചാരിക്കുന്നു:

ഒന്നോർക്കിലിങ്ങിവ വളർന്നു ദൃഢാനുരാഗ-
മന്യോന്യമാർന്നുപയമത്തിനു കാത്തിരുന്നു;
വന്നീയപായമഥ കണ്ടളി ഭാഗ്യഹീനൻ
ക്രന്ദിക്കയാം; കഠിനതാൻ ഭവിതവ്യതേ, നീ!

ഭവിതവ്യതയുടെ കാഠിന്യംതന്നെയാണ് ആശാൻ സംഭാവനചെയ്തിട്ടുള്ള മററു നായികമാരുടെ കഥകളിലും പ്രകാശിപ്പിക്കുന്നതു്. മാതാപിതാക്കന്മാർ നിശ്ചയിച്ച വരനെ സ്വീകരിക്കാതെ ദിവാകരനെ തേടി ഇറങ്ങിയ നളിനിക്കു് അദ്ദേഹവുമായി യൗവനമനുഭവിക്കണമെന്നുള്ള അത്യാഗ്രഹം അവളുടെ താപസവൃത്തിക്കു മുമ്പായി ഉണ്ടായിരിക്കുമെന്നുള്ളതിൽ തർക്കത്തിനവകാശമില്ലല്ലോ. ദിവാകരൻെറ സമീപത്തെത്തിയ നളിനിയോടു് ആ യതിവര്യൻ പറയുന്നു:

ഉണ്ടു കൗതുകമുരസ്സിൽ, നാടതിൽ
പണ്ടിരുന്നതുമകന്നു കാടിതിൽ
കണ്ടുമുട്ടിയതു,മെന്നുമല്ല നാം
രണ്ടുപേരുമൊരു വൃത്തിയാർന്നതും.

തന്നെപ്പോലെ ആധ്യാത്മികവൃത്തി സ്വീകരിച്ച ഒരു സംന്യാസിനിയായിട്ടാണു് ദിവാകരൻ നളിനിയെ സ്വാഗതംചെയ്യുന്നതു്. ഇങ്ങനെ വിശുദ്ധവൃത്തികളായ ഈ നായികാനായകന്മാരുടെ സമാഗമവും അനന്തരചരിത്രവും നളിനിയുടെ പൂർവ്വാഭിലാഷത്തിൻെറ വിഫലതയെ തികച്ചും തെളിയിക്കുന്നുണ്ടു്. ലോകസാധാരണമായ അനുരാഗബന്ധത്തിലാണു് ലീലയും മദനനും ഏർപ്പെട്ടിരുന്നതു്. വൈഷയികമായ ആനന്ദം ഇവരുടെ അഭിലാഷത്തിനു ലക്ഷ്യമായിത്തന്നെ ഇരുന്നിരിക്കാം. എന്നാൽ ലീല കമനനെ വിവാഹം കഴിക്കുവാൻ നിർബന്ധിതയായിത്തീരുകനിമിത്തം ഈ ആഗ്രഹനിവൃത്തിക്കു തടസ്സം വന്നുചേർന്നു.

എങ്കിലും അവസരമുണ്ടാകുന്നപക്ഷം സംയോഗസുഖമനുഭവിക്കുന്നതിനു് അവർ രണ്ടുപേരും കുതുകികളും സന്നദ്ധരുമായിരുന്നു എന്നൂഹിക്കാം. ഈ മനോഭാവത്തോടുകൂടിയാണ് കമനന്റെ മരണത്തിനുശേഷം ലീല മദനനെത്തേടി പുറപ്പെട്ടതു്. വിന്ധ്യാടവിയിൽ ഒരു ശിലാതലത്തിലിരുന്നുകൊണ്ടു ലീല,

കുയിലിണയിലലിഞ്ഞു പാടിടുന്നു;
മയിലിതാ തൻപിടയോടുമാടിടുന്നു;
പ്രിയയെയനുനയിച്ചിടുന്നു സിംഹം;
പ്രിയതമ, നീയണയാഞ്ഞു ഞാൻ വലഞ്ഞു.

എന്നു വികാരവൈവശ്യത്തോടുകൂടി ഗാനംചെയ്യുന്നതിൽനിന്നു മദനസമ്പർക്കജന്യമായ സുഖത്തിൽ അവൾക്കുണ്ടായിരുന്ന അഭിലാഷം എത്രത്തോളം ഗാഢമായിരുന്നു എന്നു നമുക്കു് അനുമാനിക്കാം. മാധവിയുടെ സ്നേഹപ്രചോദിതമായ സ്ഥിരോത്സാഹത്തിന്റെ ഫലമായി മദനനെക്കാണുവാൻ ലീലയ്ക്കു സാധിച്ചു. എന്നാൽ എന്താണ് ഫലം? അവ്യസ്ഥിതരസമായ ഒരാലിംഗനസൗഖ്യം അവൾ അനുഭവിച്ചു. പക്ഷേ അനന്തരക്ഷണത്തിൽ രേവാനദിയുടെ ആവർത്തങ്ങളിൽ അയാൾ അന്തർദ്ധാനം ചെയ്തു. അവളുടെ കാമിതം സാഫല്യരഹിതമായിപ്പരിണമിച്ചു. ആനന്ദനിൽ ഭ്രമിച്ച് അദ്ദേഹത്തെത്തേടി പുറപ്പെട്ട മാതംഗിക്കു ലഭിച്ചതു ഭിക്ഷുണീപദമാണു്; അല്ലാതെ ആ ബുദ്ധശിഷ്യന്റെ കാമിനീപദവിയല്ല. 'ഗുണബുദ്ധി'നിമിത്തം കോമളനായ ഉപഗുപ്തന്റെ 'പ്രണയംമാത്രം' കൊതിച്ചിരുന്ന വാസവദത്തയുടെ പ്രേമം ഇന്ദ്രിയസുഖാഭിലാഷോപേതമായിരുന്നു എന്നുള്ളതിനു് ആ വേശ്യയുടെ വാക്കുകൾതന്നെ സാക്ഷ്യം വഹിക്കും:

അനുരക്തരഹോ ധനപതികൾ നിത്യമെൻകാലിൽ
കനകാഭിഷേകംചെയ്തു തൊഴുതാൽപ്പോലും
കനിഞ്ഞൊന്നു കടാക്ഷിപ്പാൻ മടിക്കും കണ്ണുകൾ കൊച്ചു-
മുനിയെക്കാണുവാൻ മുട്ടിയുഴറുന്നല്ലോ.

എന്നും ഉപഗുപ്തൻ 'യതിമര്യാദയിൽ' തന്റെ സദനത്തിൽ വന്നു ഭിക്ഷ സ്വീകരിക്കുന്നപക്ഷം 'മിഴിക്കു മധുരാകൃതിയെ നോക്കി രസിക്കാമല്ലോ' എന്നും മറ്റും പ്രണയവിവശയായി വാസവദത്ത പറയുന്ന വികാരവിജൃംഭിതങ്ങളായ വാക്കുകളിൽ അവളുടെ വിഷയാസക്തി സ്പഷ്ട

മായി പ്രകാശിച്ചുകാണുന്നു. എന്നാൽ അവളുടെ അനുഭവമെന്തു്? സ്വഗേഹത്തിലേയ്ക്കു സാദരം ക്ഷണിച്ചുകൊണ്ടു വാസവദത്ത പല കുറിയയച്ച ദൗത്യത്തിനെല്ലാം 'സമയമായില്ല' എന്നു വൈരസ്യപ്രദവും നൈരാശ്യജനകവുമായ മറുപടിയാണു് ഉപഗുപ്തൻ പറഞ്ഞയച്ചതെങ്കിലും ഒടുവിൽ അദ്ദേഹത്തിനെക്കാണുവാൻ അവൾക്കു സാധിച്ചു. പക്ഷേ ഏതു് അവസ്ഥയിൽ? ഏതു മനോഭാവത്തിൽ? അപ്പോഴും ഉപഗുപ്തന്റെ മൊഴികൾ എങ്ങനെയുള്ളതായിരുന്നു? വികലാംഗിയായി—പ്രായേണ നിശ്ചേതനായി—ശ്മശാനത്തിൽ കിടക്കുന്ന അവസരത്തിൽ 'നിൻസൗഭഗത്തിൽ മോഹമാർന്നു സ്പൃഹതല്ല ഞാൻ' എന്നു ഉപഗുപ്തൻ അവളോടു വിളിച്ചു പറഞ്ഞു. വാസവദത്തയുടെ പ്രേമബന്ധം അവൾ അഭിലഷിച്ചിരുന്ന ഇന്ദ്രിയചാരിതാർത്ഥ്യത്തിനു സഹായകമായിത്തീർന്നില്ലെന്നു് ഇത്രയും കൊണ്ടു തെളിഞ്ഞല്ലോ.

രതിഭാവവികസിതവും മദനമോഹനവുമായ കാമുകാനനത്തെ ദർശിക്കുവാൻ കുമാരനാശാന്റെ നായികമാരുടെ കണ്ണുകൾ കൊതിക്കുന്നു. എന്നാൽ ജടയും നഖവും വളർന്നു ഭസ്മലിപ്തവും അനാകർഷകവുമായ ഒരു ശരീരത്തോടും തപശ്ശക്തിയുടെ വിലാസത്തോടുംകൂടി ദിവാകരൻ നളിനിക്കു പ്രത്യക്ഷപ്പെടുന്നു. പരവശതനിമിത്തം 'അതിവിരൂപൻ അസ്ഥിശേഷൻ' എന്ന മട്ടിലും നിർവചനസഹമല്ലാത്ത ഒരു ചിത്തവൃത്തിയോടുകൂടിയും മദനനെ ലീല കാണുന്നു. സംസാരദുഃഖത്തിലുഴലുന്ന ഒരു സോദരിയോടുള്ള അനുകമ്പനിമിത്തം ബുദ്ധസമീപത്തിലേയ്ക്കു തന്നെ കൂട്ടിക്കൊണ്ടുപോകുവാൻ സന്നദ്ധനായി നില്ക്കുന്ന ഒരു ഭിക്ഷുവിനെയാണു് വിഹാരത്തിലെത്തിയ മാതംഗി ആനന്ദനിൽ കാണുന്നതു്. പീതചീവരവും ധരിച്ചു കയ്യിൽ ഓടുമായി 'ഇക്ഷണം മുണ്ഡമാക്കോ കൈയേകുവാ'നുള്ള ദക്ഷതയും ത്വരയും ദാക്ഷിണ്യവും മുഖത്തു സ്ഫുരിപ്പിച്ചുകൊണ്ടു നില്ക്കുന്ന ഉപഗുപ്തനാണു് വാസവദത്തയുടെ നയനങ്ങൾക്കു ഗോചരീഭവിക്കുന്നതു്. കാമുകന്മാരുടെ വദനകമലങ്ങളിൽനിന്നു നിസ്സരിക്കുന്ന പ്രണയമസൃണമായ വാക്സുധ പാനംചെയ്യുവാൻ ആശാന്റെ കൃതികളിലെ സ്ത്രീപാത്രങ്ങളുടെ കർണ്ണപുടങ്ങൾ അഭിലഷിക്കുന്നു. എന്നാൽ നളിനിയുടെ പ്രേമപാത്രം അവളെ ആദ്യം അറിയുന്നതേയില്ല; അറിഞ്ഞിട്ടുതന്നെ 'എന്തിവിടെ വാണിടുന്നു നീ' എന്നാണു് ആ യതി അവളോടു ചോദിക്കുന്നതു്. സംഭ്രാന്തനായ മദനൻ ലീലയോടു യാതൊന്നും തന്നെ പറയുന്നില്ല. ബുദ്ധഭിക്ഷുവായ ഉപഗുപ്തനിൽനിന്നു പ്രേമരസ

സ്പർശമുള്ള ഒരു വാക്കുപോലും ശ്രവിക്കുന്നതിനു വാസവദത്തയ്ക്കു സാധിക്കാതെപോയി. മാതംഗിയുടെ കഥയും ഇതുതന്നെയായിരുന്നു. തങ്ങളുടെ പ്രേമഭാജനങ്ങളുമായി ദാമ്പത്യമനുഭവിക്കണമെന്നു് ഒരു സമയത്തു് ആഗ്രഹിച്ചിരുന്ന ഈ മഹിളകളിൽ ഒരാൾ അകാലചരമമടഞ്ഞു; മറേറയാൾ കാമുകന്റെ ഉരസ്സിൽ ചാരി മരിച്ചു; മറെറാരാൾ ബുദ്ധഭിക്ഷുണിയായിത്തീർന്നു. മറെറാരാൾ നീതിയുടെ രൂക്ഷമായ ദണ്ഡപരിപാടികൾക്കു വിധേയയായി ലോകവാസം വെടിഞ്ഞു. ഇവർക്കെല്ലാം തങ്ങൾക്കാദ്യമുണ്ടായിരുന്ന ആഗ്രഹം നിവൃത്തിക്കുവാനുള്ള ഭാഗ്യം അഥവാ ഭാഗ്യദോഷം സിദ്ധിച്ചില്ല. ദുരവസ്ഥയിലെ നായികയായ സാവിത്രിക്കു മാത്രം ആശാൻ ഏതോ കാര്യസിദ്ധ്യർത്ഥം ഈ അവകാശം അനുവദിച്ചുകൊടുത്തിരിക്കുന്നതായി കാണുന്നു എന്നുള്ളതു് ഈ സന്ദർഭത്തിൽ വിസ്മരിക്കത്തക്കതല്ല.

മാനസികസംസ്കാരത്തിന്റെ താഴ്ന്ന തലങ്ങളിൽനിന്നു ചിന്താതീതമായി ഉന്നമിക്കുന്ന സ്ത്രീകളെയാണു് ആശാൻ വിഭാവനചെയ്തു സ്വകൃതികളിൽ വർണ്ണിച്ചിട്ടുള്ളതു്. നിഷ്കന്മഷമായി ദിവാകരനെ പ്രണയിച്ചും അനിഷ്ടങ്ങളായ അനുഭവപരമ്പരകളെ തരണംചെയ്തും ആദ്ധ്യാത്മികമായ അനുഷ്ഠാനങ്ങളിൽ പങ്കെടുത്തും നളിനി അന്യാദൃശമായ ആത്മശുദ്ധി സമ്പാദിച്ചു ദീർഘകാലമായി ഹിമവൽപാർശ്വങ്ങളിൽ താപസവൃത്തിക്കാരനായി ജീവിച്ചു ദിവാകരനുപോലും 'നളിനീചിന്തയാൽ ശുദ്ധിയേറി' എന്നു വായിക്കുമ്പോൾ എത്ര പാവനമായ ഒരു സ്ഥിതിയിലാണു് നളിനി ഒടുവിൽ എത്തിച്ചേർന്നതെന്നു നമുക്കു ഊഹിക്കുവാൻ കഴിയും. ആദികാലത്തു മാതാപിതാക്കന്മാരുടെ കളിപ്പാവയായിരുന്ന ലീല അവളുടെ ചരിത്രം അവസാനിക്കുമ്പോഴേയ്ക്കും പ്രേമവിഷയത്തിൽ കൂടുതൽ സത്യസന്ധതയും ജീവിതത്തിൽ കൂടുതൽ സ്ഥൈര്യവും പ്രകടിപ്പിക്കുന്നുണ്ടു്. 'നായാട്ടിനായി വളഞ്ഞ വനം വിട്ടു പാഞ്ഞുന്നൊരൊററ മാൻകുട്ടിപോലെ' സ്വഗേഹത്തിൽനിന്നു രക്ഷനേടിയ സാവിത്രിയുടെ ഹൃദയകേദാരത്തിൽ ഹൈന്ദവസംസ്കാരത്തിന്റെ ബീജം വിതച്ചിരുന്നു. ആശാൻ ഈ അന്തർജ്ജനത്തിനെ ചാത്തന്റെ കുടിലിലേയ്ക്കു നയിക്കുനിമിത്തം അവൾ ബുദ്ധിയിൽനിന്നു ദോഹദമിട്ടു് ഈ സംസ്കാരബീജത്തെ മുളപ്പിച്ചു വളർത്തുവാനാരംഭിച്ചു. അവളുടെ പരിസരങ്ങളും തജ്ജന്യമായ ചിന്താവിശേഷങ്ങളും അവളെ സാമുദായികസേവനത്തിനു പ്രേരിപ്പിച്ചു. ദുരഭിമാനം വെടിഞ്ഞും ത്യാഗമനുഷ്ഠിച്ചും ആ

സാധ്വി മനുഷ്യസമുദായത്തിലെ ഒരു കളങ്കത്തെ മാർജ്ജനംചെയ്യുവാനുള്ള രീതി ലോകർക്കു കാട്ടിക്കൊടുത്തു. സാധാരണ ലൗകികമായ ഒരു കന്യകയുടെ ജീവിതരീതി വെടിഞ്ഞു മാതംഗി ബുദ്ധമതാനുസാരം ആദ്ധ്യാത്മികവൃത്തിയിൽ പ്രവേശിച്ചു. കുലടയായിക്കിടന്ന വാസവദത്ത 'ബുദ്ധമാതാവെഴും പുണ്യലോകം' പൂകി. ഈ വിചാരപഥത്തിലൂടെ നോക്കുമ്പോൾ സ്ത്രീകളുടെ ജീവിതത്തെ ഉത്തരോത്തരം സംസ്കൃതവും പാവനവുമാക്കുന്നതിന് ആശാൻ ആഗ്രഹിച്ചിരുന്നു എന്നു ധരിക്കാവുന്നതാണ്. ഈ വിഷയത്തിൽ ആശാൻ സ്ത്രീലോകത്തെ പക്ഷപാതബുദ്ധിയോടുകൂടി അധിക്ഷേപിക്കുകയാണോ ചെയ്തിരിക്കുന്നതെന്നു ചിന്ത്യമാണ്.

നളിനി, ലീല തുടങ്ങിയ ചില നായികമാരുടെ ജീവിതാവസാനം ദുരിതപൂരിതവും ശോകനിർഭരവുമാണെന്നു തോന്നാമെങ്കിലും ഇവർക്കു ശാന്തമായ ജീവിതവിരാമമാണ് ആശാൻ കല്പിച്ചിരിക്കുന്നത്. ദുരന്തമായ ഒരു ചരിത്രമാണ് വീണപൂവിനുള്ളത് എങ്കിലും ഈ ദുരന്തത്തിന്റെ കരാളതയെ കുറിക്കുമാറ് ആശാൻ അതിന് അനന്തരജന്മത്തിൽ ഭാവുകം ആശംസിച്ചിരിക്കുന്നു. തന്റെ ഹൃദയനാഥനെ ദർശിച്ച് അദ്ദേഹവുമായി സംഭാഷണംചെയ്തുകൊണ്ടിരിക്കുന്നതിനിടയ്ക്കു നളിനി നിശ്ചലപ്രാണയായതിൽ ഒരു ദുരന്തത്തിന്റെ ഭീകരതയുണ്ടെന്നു തോന്നാം. പക്ഷേ ഈ അവസ്ഥയിൽ എത്തിച്ചേരുന്നതിനുമുമ്പ് അവൾക്കു മനസ്സമാധാനവും ശാന്തിയും സിദ്ധിച്ചുകഴിഞ്ഞു. ഇപ്രകാരം ഒരു ജീവിതാവസാനം, അവളെസ്സംബന്ധിച്ചിടത്തോളം, ഏററവും കാമ്യമായി വന്നുചേർന്നു. ഈ ചരമംതന്നെ എത്രയോ ശാന്തമായിട്ടാണ് കവി സങ്കല്പിച്ചിരിക്കുന്നത്. നളിനിയുടെ വികലമായ ദേഹത്തെ ദിവാകരൻ താങ്ങിയെന്നു പ്രസ്താവിച്ചശേഷം കവി ഇങ്ങനെ വർണ്ണിക്കുന്നു:

ശാന്തവീചിയതിൽ വീചിപോലെ സം-
ക്രാന്തഹസ്തമുടൽ ചേർന്നു തങ്ങളിൽ:
കാന്തനാദമൊട്ടു നാദമെന്നപോൽ
കാന്തിയോടപരകാന്തിപോലെയും.

ധന്യമാം കരണസത്വയുഗ്മമ-
ന്യോന്യലീനമറിവററനില്പുവേ
കന്യ കേവലസുഖം സമാസ്വദി-
ച്ചന്യദുർല്ലഭമലോകസംഭവം.

എന്നുമാത്രമല്ല, നളിനി 'ഖേദലേശവുമിയന്നതില്ല' എന്നു കവി വീണ്ടും വ്യക്തമാക്കുന്നു. പോരെങ്കിൽ ദിവാകരനിൽ നളിനിയെപ്പററിയുള്ള വിചാരം അല്പംപോലും ശോകം ജനിപ്പിച്ചില്ല എന്നുകൂടി പ്രസ്താവിച്ചിരിക്കുന്നു. ഇതു് ഒരു ദുരന്തമാണെന്നു് എങ്ങനെ വിധിക്കും? ലീല രേവാനദിയിൽ ചാടി മരിച്ചു. പക്ഷേ ഏതു് അവസരത്തിൽ? ഏതു മനോഭാവത്തോടുകൂടി? മദനനുമായുള്ള പ്രേമാതിരേകംനിമിത്തം അവൾ ക്ലേശമനുഭവിച്ചു് അയാളെ അന്വേഷിച്ചു. അല്പനേരത്തെ സമാഗമത്തിനുശേഷം മദനൻ അവളെ വെടിഞ്ഞു് രേവാനദിയിലേയ്ക്കു പ്രയാണം ചെയ്തു. ശുദ്ധിയും ബുദ്ധിയുംനിമിത്തം സ്വകാമുകന്റെ കഥ അവസിതമായെന്നു് അവൾ ധരിച്ചു.

ഉടനെയഴൽ പൊറാഞ്ഞു വീണുരുണ്ടാൾ;
ഝടിതിയെണീററു കൃതാർത്ഥപോൽ ഹസിച്ചാൾ;
ഒടുവിൽ മദനനെത്തി നിന്ന ദിക്കി–
ന്നുടനവൾ നിദ്രയിലെന്നപോൽ നടന്നാൾ.

തന്റെ ജീവിതസർവസ്വമായ മദനനെ അനുഗമിക്കുവാൻ അവൾ നിശ്ചയിച്ചു—അപ്പോൾ അവൾ കൃതാർത്ഥയായി. ഇങ്ങനെ കൃതാർത്ഥതയോടുകൂടി അവൾ 'രേവ നീട്ടും ധവളതരംഗകരങ്ങളിൽ സന്തോഷം' കൊള്ളിമീൻപോലെ ലയിച്ചു. ഇവിടെ നാം കാണുന്നതു ദുരന്തത്തിൽപ്പെട്ടു നമ്മുടെ അനുകമ്പയെ അർഹിക്കുന്ന ഒരു നായികയെയാണോ? അതോ, പ്രേമത്തിനുവേണ്ടി തന്റെ ജീവിതത്തെ ത്യജിച്ചു നമ്മുടെ ബഹുമാനം സമാർജ്ജിച്ച ആദർശവതിയായ ഒരു സ്ത്രീരത്നത്തിനെയാണോ? വാസവദത്തയുടെ അവസാനഘട്ടം, അവളെസ്സംബന്ധിച്ചിടത്തോളം, എത്രത്തോളം ശാന്തവും സന്തോഷപ്രദവുമായിരുന്നു എന്നുള്ളതു്,

പറയാവതല്ലാത്തൊരു പരമശാന്തിരസത്തി–
നുറവായവൾക്കു തോന്നിയവളെത്തന്നെ.

എന്ന പാദദ്വയം സവിശേഷം തെളിയിക്കും. അന്ധകൂപത്തിൽനിന്നു പ്രേമശ്രേണിവഴി നിർവാണപദവി പ്രാപിച്ച ആ ഗണികയുടെ ചരിത്രം അനുവാചകഹൃദയത്തിൽ ദുഃഖതരംഗങ്ങൾ ഉയർത്തുന്നില്ല; നേരേമറിച്ചു് അതിനെ ശാന്തിവീചികളുടെ വിലാസരംഗമായി മാററുകയാണു് ചെയ്യുന്നതു്.

ആശാന്റെ സ്ത്രീത്വവിഭാവനത്തിന്റെ മാംസളരൂപിണികളായ നായികമാരിൽ പ്രതിഫലിച്ചുകാണുന്ന സമാനധർമ്മങ്ങളുടെ പ്രതിപാദനം ഉപസംഹരിക്കുന്നതോടുകൂടി, ഈ ധർമ്മങ്ങളിൽ പലതിനും ആശ്രയഭൂതയായ സീത പ്രസിദ്ധപുരാണകഥാപാത്രമാണല്ലോ എന്നു കരുതി ഇവിടെ വിമൃഷ്ടവ്യയായിട്ടില്ലെന്നുള്ളതും പ്രസ്താവിച്ചുകൊള്ളട്ടെ.



രണ്ട്

# സ്ത്രീത്വവിഭാവനം

## നായികാവൈജാത്യം

കുമാരനാശാന്റെ സ്ത്രീത്വവിഭാവനത്തെക്കുറിച്ചുള്ള കഴിഞ്ഞ ലേഖനത്തിൽ അദ്ദേഹം നായികമാരിൽ ആരോപിച്ചിട്ടുള്ള സമാനധർമ്മങ്ങളെപ്പററിയും ആ വിഷയത്തിൽ അദ്ദേഹം പ്രദർശിപ്പിച്ച മനോഗതിയെക്കുറിച്ചുമാണ് ചർച്ചചെയ്തിരുന്നത്. ഈ ലേഖനത്തിൽ ആശാന്റെ കാവ്യലോകത്തു കാണുന്ന മഹിളകളിലുള്ള വൈധർമ്മ്യങ്ങളെ ചൂണ്ടിക്കാണിക്കുകയും ഇതിൽ ആശാന്റെ ഹൃദയം എങ്ങനെ പ്രതിഫലിച്ചിരിക്കുന്നു എന്നു വിമർശിക്കുകയുമാണ് എന്റെ ഉദ്ദേശ്യം.

സത്വം, രജസ്സ്, തമസ്സ് എന്നീ മൂന്നു ഗുണങ്ങളും എല്ലാ വ്യക്തികളിലും അനാപവാദം കണ്ടുവരുന്നുണ്ട്. എന്നാൽ ചിലരിൽ തത്വഗുണം പ്രധാനമായും ചിലരിൽ രജോഗുണം പ്രധാനമായും മററു ചിലരിൽ തമോഗുണം പ്രധാനമായും ഇരിക്കുന്നതു കാണാം. ഒരു വ്യക്തിയിൽ ഒരു ഗുണം പ്രാധാന്യേന വർത്തിക്കുന്നുണ്ടെങ്കിലും മററു രണ്ടു ഗുണങ്ങളുടെ അംശവും കാണുമെന്നുള്ളതു പ്രകൃതിയിലെ ഒരു പരമാർത്ഥംമാത്രമാണ്. ഇതെല്ലാം ഗ്രഹിച്ചിരുന്ന ആശാൻ താൻ ചിത്രീകരിച്ചിട്ടുള്ള നായികമാരിൽ ഓരോ ഗുണങ്ങൾ പ്രധാനമായി ആരോപിച്ച സ്വകൃതികളിലെ സ്ത്രീപാത്രങ്ങൾക്കു വൈവിധ്യം വരുത്തിയിരിക്കുന്നു. നളിനിയുടെ

* 4

ശൈശവം നിഷ്കന്മഷവും ആനന്ദദായകവുമായിരുന്നു എന്നു ദിവാകരനോടു സ്വചരിത്രകഥനംചെയ്യുന്നതിൽനിന്നു നമുക്കു മനസ്സിലാക്കാം. താരുണ്യത്തിന്റെ പൂർണ്ണമായ വിലാസം അവളിൽ ഉദയംചെയ്തതുമുതല്ക്കുള്ള ചരിത്രമാണല്ലോ കാവ്യത്തിൽ പ്രധാനമായി പ്രതിപാദിച്ചിരിക്കുന്നതു്. യൗവനാരംഭത്തോടുകൂടി നളിനിക്കു ദിവാകരനോടുള്ള ഹൃദയഭാവം പ്രേമരൂപത്തിൽ മാറി. സ്വഭാവശുദ്ധിയുള്ള അവൾ ആ യുവാവിനെത്തന്നെ ഗാഢമായി സ്നേഹിച്ചുതുടങ്ങി. എന്നാൽ 'ആ സഹചരൻ' അവളെ വേർപിരിഞ്ഞു താപസവൃത്തിക്കായി വനത്തിലേയ്ക്കു പോയി. ജീവിതാശകൾ നശിച്ച ആ സാധ്വീതിലകം പിതാക്കന്മാർ നടത്തുന്ന വിവാഹാലോചനകൂടി അറിഞ്ഞപ്പോൾ നൈരാശ്യവശഗയായി 'കദനശല്യമൂരുവാൻ' ഒരു സാഹസം ചെയ്തു. എന്നാൽ അതു വിഫലമാകയും അനന്തരം അവൾ തന്റെ ഉപകർത്രിയായ യോഗിനിയുടെ നിർദ്ദേശമനുസരിച്ചു് ആധ്യാത്മികാനുഷ്ഠാനങ്ങളിൽ വ്യാപൃതയാകുകയുംചെയ്തു. സംന്യാസവൃത്തിയിലേർപ്പെട്ട ഈയവസരത്തിലും അവൾ ദിവാകരനെത്തന്നെ നിനച്ചുകൊണ്ടിരുന്നു. ഇങ്ങനെയുള്ള അവസരത്തിലാണു് കുമാരനാശാൻ ആ മഹതിയെ വായനക്കാരുടെ മുമ്പിൽ ഇപ്രകാരം അവതരിപ്പിക്കുന്നതു്:

സന്ധ്യാവിധിയതിനായ് കുളിച്ചു നീർ-
ചിറ്റുമീറനൊടു ചെറ്റു തൻതടേ
ബന്ധുരാംഗരുചി തൂകി നിന്നുഷ-
സ്സന്ധ്യപോലെയൊരു പാവനാംഗിയാൾ.

താൻ അനുഷ്ഠിച്ചുവരുന്ന ആധ്യാത്മികചര്യയുടെ നിർബാധമായ നിർവഹണത്തിനുവേണ്ടി നളിനി കുളിച്ചുകഴിഞ്ഞു. അവൾ തന്നത്താൻ അടിച്ചുനനച്ചു പരിശുദ്ധമാക്കിയ വസ്ത്രംതന്നെയാണു് ധരിച്ചിരിക്കുന്നതു്. നില്ക്കുന്നതോ, പാവനപ്രകൃതിയായ ഒരു സരസ്സിന്റെ തീരത്തു്. നളിനിയുടെ സൽഗുണവിലാസത്തെ പ്രകാശിപ്പിക്കുന്നതിനു് ഇത്രയും വർണ്ണിച്ചതുകൊണ്ടു കവി തൃപ്തനാകുന്നില്ല. 'ഉഷസ്സന്ധ്യപോലെയൊരു പാവനാംഗിയാൾ' എന്നുകൂടി നളിനിയെ ഉപമിച്ചപ്പോഴേയ്ക്കും കവിക്കു തൃപ്തിയായി; നായികയുടെ സൽഗുണധോരണി തികച്ചും പ്രകാശിതവുമായി. ഹിന്ദുക്കൾക്കു ത്രിസന്ധ്യകൾ ഏററവും പാവനങ്ങളായ ഘട്ടങ്ങളാണു്. പോരെങ്കിൽ 'ഉഷസ്സ്' ആര്യന്മാരുടെ ആരാധനാലക്ഷ്യമായ

ഒരു പ്രകൃതിദേവതകൂടിയാണ്. അതിനാൽ ഉഷസ്സ്, വർണ്ണ്യവിഷയത്തിന്റെ പാവനത്വത്തെ കാണിക്കുവാൻ ഏററവും സമർത്ഥമായ ഉപമാനമാകുന്നു. ഉത്തരരാമചരിതത്തിൽ ജനകമഹാരാജാവ് അരുന്ധതിയെ അഭിവന്ദനംചെയ്യുന്ന ശ്ലോകത്തിൽ, "ജഗദ്വന്ദ്യാം ദേവീമുഷസമിവ വന്ദേ ഭഗവതീം" എന്ന ഭാഗം ആ മഹാതപസ്വിനിയുടെ പാവനതാതിരേകത്തെ ഉച്ചൈസ്തരം ഉദ്ഘോഷിക്കുന്നു. ഇതാണ് ഉഷസ്സിന്റെ മാഹാത്മ്യം. ഇങ്ങനെ ഏററവും പവിത്രമായിരിക്കുന്ന ഉഷസ്സിനോടു നളിനിയെ ഉപമിച്ചതു് അവളുടെ സത്വഗുണപ്രധാനമായ സ്വഭാവത്തെ വ്യക്തമാക്കുന്നതിനു പൂർണ്ണമായും ഉപകരിക്കുന്നു.

'ലീല' രാജസഗുണപ്രധാനയായ ഒരു നായികയാണ് ഒരു വൈശ്യമഹാസംഘത്തിന്റെ കുലനാഥനും സാർത്ഥനാമാവുമായ 'അർത്ഥപാല'കന്റെ പുത്രിയാണ് 'അവികലമാനുഷരൂപമാധുരി'യായ ഈ സ്ത്രീരത്നം. രാജസമായ ജീവിതത്തിന് അനുയോജ്യമായ അഭ്യസനം അവൾക്കു ചെറുപ്പത്തിലേ സിദ്ധിച്ചിരുന്നു എന്നു കവി പ്രസ്താവിക്കുന്നു:

കല, നിശിതകുശാഗ്രബുദ്ധിയാൽ
പലതു പഠിച്ചിതു ശക്തിപോലെയും
വലിയ ധനികനാം പിതാവുതൻ–
നിലയിൽ വിചക്ഷണലബ്ധിപോലെയും.

ശൈശവത്തിൽ കാലാനുകൂലമായ വിദ്യാഭ്യാസം സിദ്ധിച്ച ലീലയെ യൗവനം ആലിംഗനംചെയ്തതോടുകൂടി അവൾ അന്യൂനവിഭവയായ ഒരു നായികയായിത്തീർന്നു. യൗവനംപ്രാപിച്ച ലീലയെ ആശാൻ വർണ്ണിക്കുന്ന ഭാഗം ഈ നായികയുടെ രാജസഗുണപ്രസരത്തെ നമ്മുടെ മനോദൃഷ്ടിക്കു ഗോചരമാക്കിത്തരുന്നുണ്ട്:

വിഭവമതുകണക്കെ വിദ്യയീ
സുഭഗത ശോഭനയൗവനാഗമം
ശുഭഗുണമിവയിൽ ചരിക്കയോ–
യഭിമതവാപിയിൽ മുഗ്ദ്ധഹംസിപോൽ.

ഇങ്ങനെ സമ്പൂർണ്ണയായ ഒരു യുവതിക്കു രാജസവൃത്തിയുടെ സർവ്വസൗഭാഗ്യങ്ങളും അനുഭവിക്കുവാൻ ഒരു കാമുകൻകൂടിയേ ആവശ്യമുള്ളൂ, അതും ആശാൻ അവൾക്കു സാധിച്ചുകൊടുത്തിട്ടുണ്ട്. തന്റെ സമീപവർത്തിയായ മദനനെ ലീല നിഷ്കളങ്കമായി പ്രേമിച്ചു. എന്നാൽ അനിരോധ്യ

ആളായ ചില വ്യവധാനങ്ങൾ വന്നുകൂടുകനിമിത്തം ഈ പ്രേമത്തിന്റെ ബാഹ്യഫലം അനുഭവിക്കുവാൻ അവൾക്കു സാധിക്കുന്നില്ല. തടസ്സങ്ങൾ നീങ്ങിയ അവസരത്തിൽ വീണ്ടും അവൾ സ്വകാമുകനെ ദർശിക്കുവാനുള്ള അഭിവാഞ്ഛ പ്രദർശിപ്പിക്കുന്നു. വിന്ധ്യാടവിയിലെത്തി മദനനെ മാർഗ്ഗണംചെയ്യുന്നതിൽ ലീല പ്രകടിപ്പിക്കുന്ന ത്വര നിസ്സീമമാണു്. അവൾ സഖിയോടു ചോദിക്കുന്നു:

പ്രിയമാം മുഖമൊന്നു കാണുവാൻ
ത്വരയുള്ളിൽ—തരമാകുമോ, സഖീ?

അദ്ദേഹത്തോടു സമാഗമിക്കുന്നതിൽ അവൾക്കുള്ള ഉത്കണ്ഠ അമേയമാണു്. തനിക്കു കാമുകദർശനത്തിനുള്ള ഭാഗ്യം ആസന്നമായിരിക്കുന്നുവെന്നു് ആത്മപ്രചോദനമുണ്ടായപ്പോൾ തോഴിയുടെ സഹായത്തോടുകൂടി അവൾ ദേഹം മനോഹരമായി അലങ്കരിച്ചു.

വിരളമണിസുമങ്ങൾ പൂണ്ടുമംഗം
പരിഹിതനീലനവാംബരാഭ കൊണ്ടും
പരിഗതനഖകാന്തിതൈലമന്നാൾ
സ്ഫുരിതപരാഗമനോഹരം വരാംഗി.

ഇങ്ങനെ അലംകൃതഗാത്രിയായ ആ പ്രേമദാസി ഒരു ശിലമേലിരുന്നുകൊണ്ടു വികാരാവേശത്തോടുകൂടി മദനനെ ലക്ഷ്യമാക്കി ഗാനം ചെയ്യുന്നു. ലീലയുടെ മനോഗതിയിലും ജീവിതരീതിയിലുമുള്ള രാജസഭാവപ്രധാനതയെപ്പറ്റി ഇതിലധികം വിമർശനം ആവശ്യമില്ലല്ലോ. 'ദുരവസ്ഥ'യിലെ സാവിത്രിയിൽ രജോഗുണമാണു് കൂടുതൽ തിളങ്ങിനില്ക്കുന്നതു്. മരങ്ങതിയെപ്പോലിരിക്കുന്ന മാതംഗി രാജസഗുണത്തിൽനിന്നു സാത്വികത്തിലേയ്ക്കു് ഉന്നമിച്ചതാണു് 'ചണ്ഡാലഭിക്ഷുകി'യിലെ കഥാരഹസ്യം.

വേശ്യാവൃത്തിമാത്രം പരിഗണിച്ചാൽ വാസവദത്തയുടെ ജീവിതം തമോമയമായിരുന്നുവെന്നു വിധിക്കാവുന്നതാണു്. അതുകൊണ്ടുതന്നെയാണു് ആശാൻ "അതിമാത്രമിരുണ്ടുതിങ്ങുമന്ധകൂപ"ത്തോടു് അവളെ ഉപമിച്ചിരിക്കുന്നതു്. വ്യഭിചാരംകൂടാതെ വാസവദത്ത ചെയ്ത കൊടും കൊലക്കുറ്റവും അവളുടെ ജീവിതത്തിൽ പ്രാധാന്യേന ഉണ്ടായിരുന്നതു താമസഗുണമാണെന്നു തെളിയിക്കുന്നുണ്ടു്. നളിനിയെ സത്വഗുണസമ്പന്നയായും ലീല, സാവിത്രി, മാതംഗി എന്നിവരെ രജോഗുണമയമാരായും ആശാൻ കല്പിച്ചിരിക്കുന്നു എന്നു മേൽച്ചെയ്ത വിചാരത്തിൽ സമർത്ഥിച്ച

വല്ലോ. ഇങ്ങനെ ഗുണവിഷയത്തിൽ ക്രമേണ അധോഗതിയെ പ്രാപിച്ചു വരുന്ന നായികമാരെ ആശാന്റെ ഹൃദയം വിഭാവനചെയ്തു.

ആശാന്റെ പ്രാതിഭാശില്പങ്ങളായ നായികമാർക്കു പ്രേമദാർഢ്യം എന്ന ഗുണം സമാനമായുള്ളതാണെന്നു ഞാൻ എന്റെ മുൻലേഖനത്തിൽ സ്ഥാപിച്ചിട്ടുണ്ട്. എന്നാൽ പ്രേമവിഷയത്തിൽ ഇവർ പ്രദർശിപ്പിക്കുന്ന ത്യാഗബുദ്ധിയിൽ ഗണ്യമായ വ്യത്യാസം കാണുവാൻ കഴിയും. നളിനി സ്നേഹനിധികളായ പിതാക്കന്മാരെ ഉപേക്ഷിച്ചു. ഈ വ്യഥനിമിത്തം അവർ മൃതിയടഞ്ഞു. ഇത്രത്തോളം സ്നേഹമൂർത്തികളായ പിതാക്കന്മാരെ അവൾ പ്രേമത്തിനുവേണ്ടിയുപേക്ഷിച്ചു. എന്നുമാത്രമല്ല, ആശാൻ പറയുന്നതുപോലെ,

ഹാ, ഹസിക്കരുതു, ചെയ്തു കേവലം
സാഹസിക്യമിവളെന്നു സാധ്വിമാർ
ഗേഹവും സുഖവുമൊക്കെ വിട്ടു തൻ–
സ്നേഹമോതിയതു ചെയ്തതാണിവൾ.

നളിനി സ്നേഹത്തിനുവേണ്ടി അനുഷ്ഠിച്ച ത്യാഗത്തിന്റെ ഗുരുത്വം ഇതിൽ നിന്നു വ്യക്തമാകുന്നുണ്ട്. ഇതുപോലെതന്നെ ചണ്ഡാലഭിക്ഷുകിയും തന്റെ സർവസ്വവും ഉപേക്ഷിച്ചാണ് ആനന്ദനെ അനുധാവനംചെയ്തതു്.

ലീലയ്ക്കു മദനനോടുള്ള പ്രേമം നിഷ്കളങ്കവും ദൃഢവുമായിരുന്നു. എങ്കിലും ചില പരീക്ഷകളിൽ അവൾ പരാജയപ്പെടുകയാണ് ഉണ്ടായതു്. അച്ഛന്റെ ആജ്ഞയെ നിരസിച്ചു സർവവുമുപേക്ഷിച്ചു മദനനുമായുള്ള പ്രേമത്തെ ചുഷ്കലമാക്കുവാൻ അവൾ വിചാരിച്ചില്ല, അഥവാ ശക്തയായില്ല. എന്നാൽ കമനന്റെ ചരമത്തോടുകൂടി അവൾക്കു ലഭിച്ച അവസരത്തെ പാഴാക്കിക്കളഞ്ഞില്ല. വല്ലവിധത്തിലും തൽക്കാമനസരായ ശ്വശ്രൂരരെ ഉപേക്ഷിച്ചു് അവൾ നാട്ടിലേയ്ക്കു തിരിച്ചു. തന്റെ പിതാക്കളും ഇഹലോകവാസം വെടിഞ്ഞ വൃത്താന്തമാണ് അവൾ സ്വഗൃഹത്തിലെത്തിയ ഉടൻ കേട്ടതു്. മദനന്റെ തിരോധാനത്തെക്കുറിച്ചു മാധവീമുഖാന്തരമറിഞ്ഞു ലീല വ്യസനാക്രാന്തയായിത്തീർന്നു. കറുത്തവാവിലെ ഗതവിധുവാം നിശപോലെ' പോക്കിയതിനുശേഷം മാധവിയോടുകൂടി മദനനെ കാണുവാൻ യാത്രതിരിച്ചു. ഇതിനു മുമ്പു തോഴിയോടു് അവളുടെ ത്യാഗസന്നദ്ധതയെപ്പററി ഇങ്ങനെ പറയുന്നു:

ഉരചെയ്യുന്നവന്നധീനമെൻ
സ്ഥിരമാം ചേതന; യുക്തിയാൽ സഖി,
കരുതായ്ക കരസ്ഥമാക്കുവാ-
നെരിയും ജ്വാലയെയിന്ധനം വിനാ.

ഇതു് ആത്മാർത്ഥമായി പറഞ്ഞതാണെന്നു ലീലയുടെ ദേഹാപതനം—അഥവാ പ്രേമത്തിനുവേണ്ടി ചെയ്ത മഹാത്യാഗം—പൂർണ്ണമായി തെളിയിച്ചുവല്ലോ. വാസവദത്തയെക്കുറിച്ചു പറയുകയാണെങ്കിൽ അവൾ പ്രേമത്തിനുവേണ്ടി യാതൊരു ത്യാഗവും അനുഷ്ഠിച്ചിട്ടില്ല.

നളിനിയെ വിവാഹംചെയ്തുകൊടുക്കുവാൻ മാതാപിതാക്കന്മാർ ആലോചന നടത്തിയെങ്കിലും അവൾ അതിനെ നിരസിക്കുകയാണു് ഉണ്ടായതു്. മാതാപിതാക്കന്മാരെയും തന്നെസ്സംബന്ധിച്ചുള്ള മററു ജനങ്ങളെയും എതിർക്കുന്നതിനു് അവൾക്കു കഴിവുണ്ടായിരുന്നു. ഒരു സ്ത്രീ, ബന്ധുജനങ്ങൾ കൂടിയാലോചിച്ചു നിശ്ചയിക്കുന്ന ഒരു വിവാഹത്തെ തടയുകയും അതേസമയം വീടുവിട്ടു് ഏതോ ഒരുവനെ തേടി വനത്തിലേയ്ക്കു പോകുകയും ഭാരതീയസാമുദായികനിയമങ്ങൾ അന്നും ഇന്നും അനുവദിക്കുന്ന ഒരു കാര്യമല്ല. നളിനി ഈ സാമുദായികനിയമങ്ങളുടെ പ്രവാഹത്തിനെ എതിർത്തു നീന്തുവാനുള്ള സ്ഥിരതയും മനശ്ശക്തിയും പ്രദർശിപ്പിച്ചു. സ്ഥിരചിത്തയും സ്വാതന്ത്ര്യയുമായ അവൾ അനാഥയായിത്തന്നെ ജീവിതം അവസാനിപ്പിച്ചു.

ലീല 'മുന്നമേ'തന്നെ മദനനു ഹൃദയം നല്കിയിരുന്നുവെങ്കിലും അവൾക്കു പിതാവു നിശ്ചയിച്ച വരനെ നിരസിക്കുവാനുള്ള ശക്തിയും തന്റേടവും ഉണ്ടായിരുന്നില്ല. സാമുദായികമായ പാരതന്ത്ര്യത്തിനു് അവൾ വിധേയയായിത്തീർന്നു. എന്നാൽ കുറച്ചുകാലം കഴിഞ്ഞപ്പോഴേയ്ക്കും അവളുടെ ഈ നിലയ്ക്കു വ്യത്യാസം വന്നുചേർന്നു. ശ്വശുരഗൃഹത്തിൽനിന്നു സ്വഗൃഹത്തിലെത്തി താമസിക്കുന്ന ലീലയെ വിവാഹംചെയ്യുവാൻ പലരും ആഗ്രഹിച്ചു. അവൾ സ്വത്തുകൊണ്ടും കുടുംബസ്ഥിതികൊണ്ടും സമുദായത്തിൽ ഉന്നതമായ ഒരു സ്ഥാനം അലങ്കരിച്ചിരുന്നല്ലോ. ഇങ്ങനെയിരിക്കവെയാണു് അവൾ സ്വഗേഹം വെടിഞ്ഞു മദനനെ അന്വേഷിച്ചു പോയതു്. അന്നത്തെ ജനസമുദായം അവളെ പരിഹസിച്ചിരിക്കും. അവളുടെ പ്രവൃത്തി സാഹസമെന്നു വിധിച്ചിരിക്കും. എന്നാൽ അതിനെയെല്ലാം എതിർക്കുന്നതിനു് അവൾ ശക്തി സമാർജ്ജിച്ചുകഴിഞ്ഞിരുന്നു.

ഛന്നമായി ദാമ്പത്യമനുഭവിക്കുന്നതിന്ന് അവസരം കിട്ടായ്കനിമിത്തം അവൾ ഏകവല്ലഭയായി ചരമമടഞ്ഞു. സാവിത്രി തന്റെ മുഖത്തു തുറിച്ചുനോക്കിനിന്നിരുന്ന യാഥാസ്ഥിതികതയെ എതിർത്തു. മോചനത്തിനു വിഷമമേറിയ ഒരു പരിസരത്തിൽപ്പെട്ടതുനിമിത്തമാണെങ്കിലും ആ അന്തർജ്ജനം ചാത്തനെ ഭർത്താവായി സ്വീകരിക്കുന്നതിൽ സാമുദായിക നിയമങ്ങളോടു പോരിടുവാനുള്ള തന്റേടം പ്രകടിപ്പിക്കുന്നുണ്ട്. മാതംഗി സാഗ്രഹം വെടിഞ്ഞ് ആനന്ദനെ അനുഗമിച്ചതും വനിതാസാധാരണമല്ലാത്ത ധൈര്യത്തെയും സാമുദായികശൃംഖലയെ ഭേദിക്കുവാനുള്ള സന്നദ്ധതയെയും കാണിക്കുന്നതാണ്. എന്നാൽ വാസവദത്തയുടെ കഥ തുലോം വ്യത്യസ്തമാണ്. ഉപഗുപ്തനോടു തീവ്രമായ പ്രേമം ഉണ്ടായിരുന്നിട്ടും അവളുടെ കുലവൃത്തിയായ വേശ്യാജീവിതം ഉപേക്ഷിക്കുന്നതിന്ന് അവൾക്കു ധൈര്യമോ മനസ്സോ ഉണ്ടായിരുന്നില്ല. ഉപഗുപ്തനെ ഒന്ന് അഭിസരിക്കുവാൻപോലും അവൾക്കു മനസ്സുവരാഞ്ഞതിനുള്ള കാരണം എന്താണാവോ? അപശ്രുതിയെ ഭയന്നായിരിക്കുമോ എന്തോ? നളിനി അനൂഢയും ലീല ഏകവല്ലഭയുമായിരിക്കുമ്പോൾ വാസവദത്തയെ ബഹുവല്ലഭയായി നാം കാണുന്നു.

ചാരിതാർത്ഥ്യത്തോടും സന്തോഷത്തോടുംകൂടിയാണ് ആശാന്റെ കവിതകളിലെ സ്ത്രീപാത്രങ്ങൾ ജീവിതം അവസാനിപ്പിക്കുന്നതെങ്കിലും തങ്ങൾ അനുവർത്തിച്ചുവന്ന ജീവിതരീതിക്ക് അനുരൂപമായ അനുഭവത്തിലൂടെയാണ് അവർ മരണത്തെ സമീപിക്കുന്നതെന്നുള്ളതു പ്രത്യേകം ശ്രദ്ധാർഹമാണ്. പരിശുദ്ധമായ ജീവിതചര്യയും സാത്വികമായ മനോഭാവവും നിഷ്കളങ്കമായ പ്രേമവുമാണ് നളിനിയുടെ ജീവിതസൗധത്തിന്റെ അസ്തിവാരം, ദിവാകരനെ കാണുവാനും ദീർഘമായി സംഭാഷണംചെയ്തു തന്റെ 'പരിശുദ്ധസൗഹൃദം' പ്രകടിപ്പിക്കുവാനും അവസരം ലഭിച്ച ആ ഭാഗ്യവതി ആ യതിവര്യന്റെ താത്വികോക്തികൾ കേൾക്കുവാനും മഹാവാക്യതത്വം സ്ഫുരിക്കുന്ന 'ദിവ്യൈകനിർവൃതികരോജ്ജ്വലാനനം' ദർശിക്കുവാനും അവസരംലഭിച്ച ആ അനുഗ്രഹീത — ചാരിതാർത്ഥ്യം — കൊണ്ടും ആനന്ദപൂരംകൊണ്ടും പുളകമണിഞ്ഞ ആ ധന്യാവതംസം — താൻ പ്രേമലക്ഷ്യമാക്കിയ ആ മഹാപുരുഷന്റെ ഉരസ്സിൽ ആത്മാർപ്പണംചെയ്തുകൊണ്ടു ശാന്തമായി ചരമമടയുന്നു.

ലീലയുടെ ജീവിതം കളങ്കരഹിതമല്ല. അവളുടെ മനോഗതികളും പ്രവൃത്തികളും പരസ്പരം ശരിയായ പൊരുത്തമുണ്ടായിരുന്നില്ല. ഏതുകാര

ന്നതാലായിരുന്നാലും തനിക്കു മദനനോടുണ്ടായിരുന്ന സ്നേഹം മറച്ചുവെച്ച് അവൾ ആ യുവാവിനെയും തന്നെ പാണിഗ്രഹണംചെയ്ത കമനനെയും തൻെറ പിതാക്കളെയും ലോകരെയും വഞ്ചിച്ചു; ഈ അനാർജ്ജവത്തിനു നിയതിയുടെ ദണ്ഡപരിപാടിയിലെ നിർദ്ദേശങ്ങൾ വ്യാഖ്യാനിച്ച് ആശാൻ ഒരു പ്രാഡ്വിവാകൻെറ നിലയിൽ അവൾക്കു ശിക്ഷ കല്പിക്കുന്നു. നളിനിയെപ്പോലെ അവൾക്കു തൻെറ കാമുകനുമായി ദീർഘസംഭാഷണം ചെയ്യുവാനോ അന്യോന്യം മനോഗതി മനസ്സിലാക്കുവാനോ സാധിക്കുന്നില്ല.........അവസാനത്തിൽ ചരിതാർത്ഥതയും സന്തോഷവും അവളെ അനുഗ്രഹിക്കുന്നുണ്ടെങ്കിലും ചരമത്തെ ആശ്ലേഷിക്കുവാൻ അവൾക്കു ഭീകരവും ക്ലേശദായകവുമായ മാർഗ്ഗത്തെ അവലംബിക്കേണ്ടിവന്നു; അതേ, വിന്ധ്യാടവിയിൽ അലഞ്ഞുതിരിഞ്ഞു", ഒടുവിൽ രേവാനദിയിൽ ചാടി മരിക്കേണ്ടിവന്നു.

താമസമയമായ ജീവിതം നയിച്ച വാസവദത്ത തികച്ചും അർഹിക്കുന്ന ഒരനുഭവമാണ് അവൾക്ക് ജീവിതത്തിൻെറ സായാഹ്നത്തിൽ ലഭിച്ചത്. വേശ്യാജീവിതത്തിൻെറയും താമസമായ ഹൃദയഗതിയുടെയും ഫലമായി അവൾക്കു ഘോരക്രൂരമായ ഒരു കൃത്യം ചെയ്യേണ്ടിവന്നു; നിയമശക്തിയുടെ ഹസ്തങ്ങൾ 'കഞ്ജബാണൻതൻെറ പട്ടം കെട്ടിയ രാജ്ഞി'പോലിരുന്ന ആ വേശ്യയെ 'രൂപവിധുര'മായ ഒരു 'മാംസപിണ്ഡ'ത്തിൻെറ അവസ്ഥയിലേക്കു വലിച്ചിഴച്ചു. അവൾക്കു കായകാന്തിയിലും ആഡംബരത്തിലും നൃത്തഗീതാദികളിലുമുള്ള അഭിമാനം അസ്തമിച്ചു. എത്രയോ ബീഭത്സവും വികൃതവുമായ ഒരനുഭവത്തിലൂടെയാണ് അവൾ ചരമത്തെ സമീപിക്കുന്നതെന്നു നോക്കുക. നിഷ്ഫലമായ കാമനയും ഉത്കടമായ യാതനയും അവളുടെ ജീവിതരീതിക്ക് ഏററവും അനുഗുണമായ അനുഭവംതന്നെയല്ലേ? ഈ മൂന്നു നായികമാർക്കും അവരവരുടെ കർമ്മാനുരൂപമായ അനുഭവമാണ് ആശാൻ കല്പിച്ചിരിക്കുന്നതെന്ന് ഇത്രയുംകൊണ്ടു വ്യക്തമായല്ലോ.



മൂന്ന്

# പ്രേമസങ്കല്പം

ആത്മകഥാപ്രധാനമായ ഒരു ലഘുകാവ്യത്തിൽ മഹാകവി കുമാരനാശാൻ അദ്ദേഹത്തെ, ചില ദുർഹൃത്തുക്കൾ, 'ശൃംഗാരഗായകനായ ഖലൻ' എന്നും മററും വയോരൂപമായ ചില അവപോഥികാക്ഷേപങ്ങൾക്കു വിധേയനാക്കിയിട്ടുണ്ടെന്നു സൂചിപ്പിച്ചിരിക്കുന്നതായിക്കാണുന്നു. അനുഗൃഹീതകവിയായിരുന്ന അദ്ദേഹത്തിന്റെ കാവ്യസാരം ആസ്വാദിച്ചിട്ടുള്ള ചില സഹൃദയന്മാർ ആശാൻ അവർകളെ 'സ്നേഹഗായകൻ' എന്ന ബിരുദംകൊണ്ടു സംഭാവനം ചെയ്തിട്ടുള്ളതായും കേട്ടിട്ടുണ്ട്. ഈ അഭിപ്രായങ്ങളുടെ ബലാബലപരിശോധനയോ അന്തരതത്വനിരൂപണമോ ചെയ്യാതെതന്നെ, ഈ ലേഖനരചനയിൽ ഉഭയവ്യാപകമായ ഒരു മാർഗ്ഗത്തിലൂടെ പുരോഗമിക്കാമെന്നു വിചാരിക്കുന്നു.

മലയാളസാഹിത്യത്തിൽ നൂതനമായ ഒരു സരണി ഉദ്ഘാടനം ചെയ്തുകൊണ്ട് ആശാൻ അവർകളുടെ ചില കൃതികൾ ആവിർഭവിക്കുന്നതിനുമുൻപ് മൈത്രീഭാവബദ്ധരായ നായികാനായകന്മാരുടെ ബന്ധം ശൃംഗാരാസ്പദമാണോ സ്നേഹപരമാണോ എന്നും മററുമുള്ള വിവേചനത്തിനു വലിയ ആവശ്യമൊന്നുമുണ്ടായിരുന്നെന്നു തോന്നുന്നില്ല. എന്തുകൊണ്ടെന്നാൽ, സാധാരണലോകസ്വഭാവമനുസരിച്ച് അനുരാഗബദ്ധരായിത്തീരുന്ന നായികാനായകരും അവരുടെ കഥാചിത്രണത്തിൽ സ്പഷ്ട

മായി പ്രകാശിക്കുന്ന ശൃംഗാരരസവും മററുമാണ് ഇതരകവികളുടെ കൃതികളിൽ നാം കണ്ടുവന്നിരുന്നതു്. എന്നാൽ ആശാന്റെ പല കൃതികളിലെയും കഥാപാത്രങ്ങളും സ്ഥായിരസവും മററും പലപ്രകാരത്തിലും സാധാരണേതരമാണെന്നു പറയാതെ നിർവ്വാഹമ നളിനിയും ദിവാകരനുമായുള്ള ബന്ധം അനുരാഗമാണോ സ്നേഹമാണോ? നളിനിയിലെ സ്ഥായിയായ രസം ശൃംഗാരമാണോ ശാന്തമാണോ? എന്നിങ്ങനെ സമാധാനകാംക്ഷികളായ പ്രശ്നങ്ങളോടു സജാതീയങ്ങളായ പല പ്രശ്നങ്ങളും ആശാന്റെ മററു കൃതികളിൽ സംവരണംചെയ്യുന്നുണ്ടു്. സൂക്ഷ്മമായി പര്യാലോചിക്കുന്നപക്ഷം, സംസ്കൃതസാഹിത്യകാരന്മാരുടെ അലങ്കാരശാസ്ത്രത്തെ മാനദണ്ഡമായി അവലംബിച്ചുകൊണ്ടു് ആശാൻകൃതികളെ നിരൂപണംചെയ്യുന്നതു സ്പൃഹണീയമല്ലെന്നു ബോധ്യമാകും. നളിനിതുടങ്ങിയ കൃതികളിൽ സ്ഥായിരസം ഇന്നതെന്നും അതിനെ പോഷിപ്പിക്കുന്ന രസങ്ങൾ ഇന്നതെല്ലാമെന്നും മററും പരിച്ഛേദമായി നിർണ്ണയിക്കുവാൻ ചെയ്യുന്ന യത്നം വിഫലമായിത്തീരാനേ തരമുള്ളു. അതിനാൽ കാവ്യങ്ങളിലെ പ്രധാനരസം നവരസങ്ങളിലൊന്നായിരിക്കണമെന്നും വിഭാവാനുഭാവസാത്വികഭാവങ്ങളെക്കൊണ്ടു സർവ്വദാ രസമായി പരിവർത്തനംചെയ്തുകൊണ്ടിരിക്കണമെന്നും മററുമുള്ള ധ്യാനത്തിൽ ആശാന്റെ കൃതികളെ സമീപിക്കുന്ന ഒരാളിനു നൈരാശ്യത്തിനേ വഴിയുണ്ടാകയുള്ളു. സംസ്കൃതക്കാരായ അലങ്കാരശാസ്ത്രകാരന്മാരുടെ ആജ്ഞാവലയത്തിൽനിന്നു് ആശാൻ പലപ്പോഴും രക്ഷനേടിയിട്ടുണ്ടു്. പ്രത്യേകിച്ചും സ്ത്രീപുരുഷബന്ധത്തിൽ വിഭിന്നങ്ങളായ തലങ്ങൾ സങ്കല്പശക്തികൊണ്ടു സൃഷ്ടിച്ചു് അവയെ ചിത്രീകരിക്കുന്ന വിഷയത്തിൽ ആശാൻ ഉത്പന്നമതിത്വവും സ്വാതന്ത്ര്യവും പ്രകാശിപ്പിച്ചുകാണുന്നു. ആശാന്റെ കൃതികളിലെ ഈ ഒരു വൈശിഷ്ട്യമാണു്, അവയിൽ പ്രധാനമായി പ്രതിപാദിച്ചിരിക്കുന്നതു് അനുരാഗമാണോ സ്നേഹമാണോ, സൗഹൃദമാണോ അതോ മററുവല്ല ബന്ധവിശേഷവുമാണോ, ശൃംഗാരമാണോ കരുണമാണോ, ശാന്തമാണോ അതോ മററുവല്ല രസവുമാണോ എന്നു വായനക്കാരിൽ സംശയം ജനിപ്പിക്കുന്നതു്. അതിനാൽ, 'ശൃംഗാരഗായകൻ' എന്നു പറഞ്ഞാൽ ആശാനു് ഒരു അവമതികാരണമോ 'സ്നേഹഗായകൻ' എന്നു പറഞ്ഞാൽ ഉദാരമായി സംഭാവനചെയ്യുന്ന ഒരു ബിരുദമെന്നോ ഗണിക്കാനില്ല. അദ്ദേഹത്തിന്റെ സങ്കല്പലോകത്തിൽ, അഥവാ കാ

വ്യലോകത്തിൽ, ശൃംഗാരത്തിനു സ്ഥാനമുണ്ട്, സ്നേഹത്തിനും സ്ഥാനമുണ്ട്. ഈ നിലയ്ക്ക്, ആശാന്റെ കൃതികളിലെ നായികാനായകന്മാരുടെ പരസ്പരബന്ധം വ്യാപകമായ അർത്ഥപരിധിയുള്ള 'പ്രേമം' എന്ന ശബ്ദം കൊണ്ടു വിവക്ഷിച്ചു നിരൂപണംചെയ്യുന്നതു ഭംഗിയായിരിക്കും.

നളിനി, ലീല എന്നീ കൃതികളിലെ നായികാനായകന്മാർ പരസ്പരം ആകൃഷ്ടരായിത്തീരുന്നതു പുരാണപ്രസിദ്ധരായ ഭൈമീനളന്മാരെപ്പോലെയോ രുഗ്മിണീവാസുദേവന്മാരെപ്പോലെയോ അല്ല. യൗവനപ്രസരം തികഞ്ഞ ഈ പുരാണകഥാപാത്രങ്ങൾ മററുള്ളവർമുഖാന്തരം അന്യോന്യം ഗുണധോരണികൾ മനസ്സിലാക്കുകയും അതിൽ ഭ്രമിച്ചു പരസ്പരം ഹൃദയവിലയത്തിനു് അധീനരാകുകയുമാണ്ചെയ്യുന്നതു്. എന്നാൽ നളിനിയും ദിവാകരനും ലീലയും മദനനും ശൈശവത്തിൽത്തന്നെ സാമീപ്യസമ്പർക്കംചെയ്തു ഹൃദയംഗമമായ ഒരു മമതാബന്ധം പുലർത്തിയും ജീവിതം നയിച്ചവരാണ്. നളിനിയിൽ നായിക നായകനെ അഭിമുഖീകരിച്ചുകൊണ്ടു് അവരുടെ ബാല്യജീവിതസ്മരണകൾ ചെയ്യുന്ന ഭാഗം എല്ലാ സഹൃദയനെയും രസിപ്പിക്കുന്നതാണ്. നളിനിയിലെ സ്ത്രീപുരുഷബന്ധചിത്രം ഏററവും ശുഷ്കമായിപ്പോയെന്നും സത്ഗുണപ്രധാനികളായ കഥാപാത്രങ്ങളെ ശൃംഗാരത്തിനു് ആലംബവിഭാവങ്ങളാക്കിയതു സാഹസമായെന്നും മററും അഭിപ്രായപ്പെടുന്നവർക്കുപോലും ഈ ഭാഗം ഹൃദയഹാരിയായിത്തന്നെയിരിക്കാനേ തരമുള്ളൂ. എന്നാൽ ഹൃദയമലിഞ്ഞുചെയ്യുന്ന ഈ സ്മരണകൾ ആരെ ലക്ഷ്യമാക്കിയാണെന്നും അതിനുകിട്ടുന്ന സ്വീകാരം എന്തെന്നെയുള്ളതാണെന്നുംകൂടി ആലോചിക്കുമ്പോൾ ഈ ഭാഗത്തിന്റെ സമ്പൂർണ്ണരസികതയ്ക്കു് അല്പം ഹാനി നേരിട്ടിട്ടില്ലേ എന്നും സംശയിച്ചുപോകുന്നു. ലീലാമദനന്മാരുടെ ശൈശവകാലബന്ധത്തെ നളിനിയിലെപ്പോലെയൊന്നും വിസ്തരിക്കുന്നില്ലെങ്കിലും 'മുന്നമേ'ത്തന്നെ 'സദനനികടവർത്തി'യായ മദനനു ലീല ഹൃദയം നല്കിക്കഴിഞ്ഞിരുന്നു എന്ന പ്രസ്താവം കാമിനീകാമുകന്മാരുടെ ബാല്യകാലബന്ധം അനുമാനിക്കുന്നതിനു നമ്മെ സഹായിക്കുന്നുണ്ട്. ബാല്യകാലംമുതല്ക്കുതന്നെ മൈത്രീബദ്ധരായ ഈ കഥാപാത്രങ്ങളുടെ സൃഷ്ടിയിൽ ബാല്യകാലസ്നേഹത്തിനു്, ഭാവിയിൽ കിളുന്നുവരുന്ന ബന്ധദാർഢ്യത്തിനു്, അചഞ്ചലമായ അടിസ്ഥാനമിടാൻ കഴിയുമെന്നു് ആശാനുണ്ടായിരുന്ന വിശ്വാസം അഥവാ അഭിപ്രായം സ്പഷ്ടമായി പ്രതിഫലിച്ചുകാണുന്നുണ്ട്. ഈ കാവ്യങ്ങളിലെ കഥാപാത്രങ്ങളുടെ ബന്ധഭാവത്തിനു് ഏതെല്ലാം വിശേഷതകൾ ഉണ്ടായിരുന്നാലും അതി

ന്റെ ദാർഢ്യം അന്യാദൃശമാണെന്നു കാണുവാൻ കഴിയും. അചഞ്ചലമായ ഈ പ്രേമബന്ധത്തിന്റെ ദാർഢ്യപരിപാകത്തിന് ആസ്പദമായുള്ളതു മേൽപ്രസ്താവിച്ച ബാല്യകാലമൈത്രിയാണെന്നുള്ളതിനു സംശയമില്ല. അനുഭവസ്ഥന്മാർ സമ്മതിക്കുന്ന ഒരവസ്ഥയുമാണല്ലോ ഇതു്.

അനുരാഗബദ്ധമായ ഒരു വിലാപഗാനത്തോടുകൂടിയാണ് ആശാൻ കൈരളീപ്രണയികളുടെ മുൻപിൽ ആദ്യമായി പ്രത്യക്ഷപ്പെട്ടതെന്നുള്ളതു് സർവ്വവിദിതമാണല്ലോ. പ്രസിദ്ധീകരണാർഹമായിത്തീർന്ന 'വീണപൂവ്' എന്ന പ്രഥമകൃതിയിൽ അനുരാഗഗാനം പാടിവന്ന ഭ്രമരവരനെ ഗുണഗണാനുഗൃഹീതമായ ഒരു കുസുമം ഹൃദയംകൊണ്ടു വരിക്കുന്നു. ദുർദ്ദൈവപരിപാകംനിമിത്തം ആ പുഷ്പത്തിനു വന്നുചേർന്ന ദുരന്തത്തിൽ ഭ്രമരം നൈരാശ്യവശ്യനായി വിലപിക്കുന്നതും ശോകാവേശത്തോടുകൂടി ചാപലങ്ങൾ കാട്ടുന്നതും നിത്യമായ പ്രിയാവിരഹത്തിനു വിധേയനായ ഒരു കാമുകനു സാധാരണമായിട്ടുള്ളതുതന്നെയാണ്. ഭ്രമരകാമുകന്റെ ഏതാദൃശമായ ശോകാവസ്ഥയിൽനിന്ന് ഈ കാമിനീകാമുകന്മാരുടെ പ്രേമബന്ധം ലോകസാധാരണമായ അനുരാഗത്തിൽ അധിഷ്ഠിതമായിരുന്നു എന്നു വായനക്കാർക്ക് അനുമാനിക്കാമെന്നല്ലാതെ, അങ്ങനെ ഒരു ബന്ധത്തെ അതിന്റെ സജീവാവസ്ഥയിൽ ചിത്രീകരിക്കുന്നതിനു കവിക്കു വൈമുഖ്യമുണ്ടെന്നു സ്പഷ്ടമാകുമാറാണ് ഇതിവൃത്തത്തിന്റെ ഘടന നിർവ്വഹിച്ചിരിക്കുന്നതു്. കാമിനിയുമായുള്ള നിത്യവിയോഗത്തിൽ കാമുകൻ ചെയ്യുന്ന വിലാപാദികൾ ശോകനിർഭരതയിൽ ശൃംഗാരവാഹികളായിരിക്കാൻ അസമർത്ഥങ്ങളാണെന്നു വിശേഷിച്ചു പറയേണ്ടതില്ല. അതിനാൽ 'വീണപൂവി'ലെ അന്തരീക്ഷം, ശൃംഗാരത്തെ ആകലനംചെയ്യുന്നുണ്ടെങ്കിലും, ശോകഭൂയിഷ്ഠമായിട്ടാണിരിക്കുന്നതു്. സാധാരണകവികളെപ്പോലെ ശൃംഗാരത്തിന്റെ ഉഭയഭേദങ്ങളെ വിസ്തരിച്ചു വർണ്ണിക്കുന്നതിന് ആശാൻ വിമനസ്കനായിരുന്നുവെങ്കിലും ഈ ഇതിവൃത്തത്തിന്റെ അസ്തിവാരം ലോകസാധാരണമായ അനുരാഗംതന്നെയാണെന്നു കാണാൻ വിഷമമില്ല.

നളിനിയിലെ നായികാനായകന്മാരുടെ ബന്ധഗതി പരിശോധിച്ചുനോക്കിയാൽ അതിൽ ശൃംഗാരത്തിന് അല്പം സ്ഥാനമുണ്ടെന്നു കാണാമെങ്കിലും, അതു പ്രകാശം പശ്യമാണെന്നു പറയാവുന്നതല്ല. ഏകാന്തജീവിതത്തിലെ ആധ്യാത്മികാനുഷ്ഠാനങ്ങൾകൊണ്ടും വാസനാബലംകൊണ്ടും യതിസത്തമനായിത്തീർന്ന ദിവാകരൻ ഒരു ശൃംഗാരമരുഭൂമിയാണെന്നു

സിദ്ധമായിരിക്കെ, ആ ദർശനത്തിന് അദ്ദേഹത്തെ ഉന്മുഖീകരിക്കേണ്ട കാര്യമില്ലല്ലോ. പിന്നെ നളിനിയ്ക്കു ദിവാകരനോടുള്ള ഹൃദയഭാവം എന്തായിരുന്നുവെന്നു നിരൂപണംചെയ്യുന്നതിലേ ഒരു കൃതിയിൽ ശൃംഗാരാന്വേഷണം ചെയ്യുന്നവർക്കു വല്ല സാഫല്യവും ലഭിക്കാനുള്ളു. നളിനിയിലെ സ്ഥായിയായ രസം ശൃംഗാരമാണെന്നും അതു കലർപ്പില്ലാത്തതാണെന്നും അതു ശൃംഗാരത്തിന്റെ സൂക്ഷ്മശരീരമാണെന്നും മററും ലബ്ധപ്രതിഷ്ഠന്മാരായ നിരൂപകപണ്ഡിതന്മാർ അഭിപ്രായപ്പെട്ടിട്ടുള്ളതിനെ ഇവിടെ അനുസ്മരിച്ചുകൊള്ളുന്നു. ഗാഢമായി ചിന്തിക്കുന്നപക്ഷം, നളിനിയിൽ ചിത്രീകരിച്ചിരിക്കുന്ന സ്ത്രീപുരുഷബന്ധം (ഒരു സ്നേഹം) ശൃംഗാരപരിധിയിൽപ്പെടുന്നില്ലെന്നും അതിൽ ഉണ്ടെന്നു പറയുന്ന ശൃംഗാരത്തിനു കലർപ്പില്ലായ്മയും സൂക്ഷ്മതയും ഒന്നും ആരോപിച്ചിട്ടാവശ്യമില്ലെന്നും ഈ അഭിപ്രായമെല്ലാം നായികാനായകന്മാർതമ്മിലുള്ള ബന്ധം അനുരാഗവും അവരെ ആശ്രയിച്ചിരിക്കുന്ന രസം ശൃംഗാരവുമാണെന്നുള്ള വേരുറച്ച ധാരണയിൽനിന്നും ഉണ്ടാകുന്നതാണെന്നും മനസ്സിലാകും. നളിനിയുടെ ജീവിതകാലത്തെ ചില ദശാവിശേഷങ്ങളുമായി വിഭജിച്ച് അവൾക്കു ദിവാകരനോടുള്ള സ്നേഹബന്ധത്തെ നിരൂപണംചെയ്യാനാണിവിടെ ശ്രമിക്കുന്നത്. ബാല്യസാധാരണമായ സ്നേഹത്തോടുകൂടി നളിനി ദിവാകരനുമായി സഹവാസംചെയ്തിരുന്ന കാലത്ത് അനുരാഗസാന്നിധ്യം ആശങ്കായോഗ്യംപോലുമല്ലല്ലോ. വിപ്രവാസം ചെയ്ത ദിവാകരന്റെ അസാന്നിധ്യത്തിൽ, ഉദയദ്യൗവനയായ നളിനിയിൽ തന്റെ ബാല്യകാലമിത്രത്തെ വിഷയമായി അനുരാഗസ്മരണ ഉളവായെന്ന്, ഒരു പ്രശസ്തനിരൂപകൻ അഭിപ്രായപ്പെട്ടിട്ടുള്ളതുപോലെ, "ഊഹഗോചരമാകുന്നു" എങ്കിലും അത് ഒരു സിദ്ധവസ്തുതയായി അംഗീകരിക്കേണ്ടത് അനപേക്ഷണീയമായിത്തീർന്നിരിക്കുന്നു. ബാല്യസ്നേഹോപസ്കൃതമായ ഈ അനുരാഗത്തിന്റെ ഗതിയെയാണ് ഇനി സൂക്ഷ്മമായി അവലോകനം ചെയ്യേണ്ടിയിരിക്കുന്നത്.

സ്വഗേഹത്തെയും ബന്ധുജനങ്ങളെയും ഉപേക്ഷിച്ചു സ്നേഹഭാജനമായ ദിവാകരനെത്തേടിത്തിരിച്ചു സ്വയം ആലിംഗനംചെയ്ത മൃതിയിൽനിന്നു രക്ഷിച്ച ആചാര്യയുടെ ശിഷ്യയായിത്തീരുന്നതുവരെയുള്ള നളിനിയുടെ ഹൃദയചരിത്രം പരിശോധിച്ചാൽ അത് അനുരാഗൈകപരമാണെന്നു മനസ്സിലാക്കാം. കവിക്കു സാധാരണഗതിയിൽ ശൃംഗാരവർണ്ണന ചെയ്യണമെന്നാഗ്രഹമുണ്ടായിരുന്നുവെങ്കിൽ വിപ്രലംഭശൃംഗാരത്തിനു പററിയ ഒരവസരമായിരുന്നു അത്. എന്നാൽ

പ്രഹതവിരസമായ രീതിയിൽ ശൃംഗാരപോഷണത്തിനു് ആശാനു തീരെ താൽപര്യം ഉണ്ടായിരുന്നില്ല എന്നുള്ള തത്വം ഈ സന്ദർഭത്തിൽ വീണ്ടും പ്രസ്പഷ്ടമാകുന്നുണ്ടു്. ദിവാകരനോടു പൂർവകാലകഥകൾ പറയുന്ന അവസരത്തിൽപ്പോലും നളിനി ഈ അവസ്ഥയെക്കുറിച്ചു് ഏററവും കാര്യമാത്രപ്രസക്തമായും സംക്ഷിപ്തമായും മാത്രമേ സംസാരിക്കുന്നുള്ളു. അതിനാൽ, വിപ്രലംഭശൃംഗാരത്തിനു് അനുരൂപമായ ഈ അവസ്ഥാവിശേഷത്തിലും ആ രസം പോഷിപ്പിക്കാൻ കവി യത്നിച്ചുകാണുന്നില്ല എന്നതു പ്രത്യേകം ശ്രദ്ധേയമാണു്. സോപാപകർത്ത്രിയായ യോഗിനിയോടുകൂടി ഉടജത്തിൽ നളിനി നിവസിച്ച കാലഘട്ടം അവൾക്കു ദിവാകരവിഷയകമായുണ്ടായിരുന്ന സ്നേഹബന്ധത്തെ സമാവരണംചെയ്തിരുന്ന രാജസമായ അനുരാഗഭാവത്തെ ഉരച്ചുകളയാനുള്ള ഒരു ശാണയായിട്ടാണു് ആശാൻ സങ്കല്പിച്ചിരിക്കുന്നതെന്നു തോന്നുന്നു. അഞ്ചുവർഷകാലത്തോളം യമനിയമാദികളനുഷ്ഠിച്ചു തപോധനസമ്പാദനത്തിൽ വ്യാപൃതയായിരുന്ന നളിനിക്കു ദിവാകരനോടുള്ള മനോഭാവം എന്തായിരുന്നുവെന്നു പരിശോധിച്ചതിൽ, പരിച്ഛേദിച്ചു് ഒന്നു പറയാൻ തരമില്ലാതെ പരുങ്ങിപ്പോകുന്നു. തപോധനസമ്പന്നയും സ്നേഹബന്ധപരവശയുമായ നായിക ദിവാകരനെ സമീപിക്കുമ്പോൾ അവളുടെ ഹൃദയസ്ഥിതി എന്തായിരുന്നിരിക്കണമെന്നു കവിതന്നെ സൂക്ഷ്മമായി ചിന്തിച്ചിട്ടില്ലെന്നു വരാം. "വൈരാഗ്യം വളർന്ന ആ യോഗിയെ സംസാരത്തിലേയ്ക്കു വലിക്കാൻ അവൾ (നളിനി) ആളായില്ല" എന്നു കുമാരനാശാനെക്കുറിച്ചു രചിക്കപ്പെട്ട ഒരു ഗ്രന്ഥത്തിൽ പ്രസ്താവിച്ചിട്ടുള്ളതു് ഇവിടെ ഓർമ്മയിൽ വരുന്നു.

നളിനി ശൈശവകാലംമുതല്ക്കുള്ള ചരിത്രം വിവരിക്കുന്നതും ഗൗരിയും വടുവുമായുള്ള സമാഗമം സ്വപ്നംകണ്ടു എന്നു പ്രസ്താവിക്കുന്നതും വസിഷ്ഠഭാമിനി നിദ്രാലീനയായ നളിനിയോടു് "എഴുൽക്ക നിൻപ്രിയൻ വന്നു" എന്നു പറഞ്ഞതായുള്ള പരാമർശനവും മററും ദിവാകരനിൽ അനുരാഗാസക്തമായ അനുകമ്പയെ ഉദ്ദീപിപ്പിക്കാനും അദ്ദേഹത്തിന്റെ മനോഭാവത്തെ പരീക്ഷിക്കാനും ഉദ്ദേശിച്ചുള്ളതാണെന്നു തോന്നാവുന്നതാണു്. എന്നാൽ ഇതു രണ്ടു് ഉററമിത്രങ്ങൾ പിരിഞ്ഞുകൂടുന്ന അവസരത്തിൽ നിരുദ്ദേശമായിച്ചെയ്യുന്ന പൂർവാനുഭവകഥനം മാത്രമാണെന്നു വിചാരിക്കുന്നതാണു് കൂടുതൽ ന്യായ്യമെന്നു തോന്നുന്നു. അകാരണമായി സുഖദുഃഖങ്ങൾക്കു വിധേയമായ ഒരു ഹൃദയസ്ഥിതിയോടുകൂടി ദിവാകരസന്നിധിയിൽപ്പെട്ട നളിനി ആ യോഗിയുടെ മനോഭാവത്തെപ്പററി ഏററവും

സംശയഗ്രസ്ഥയായിത്തീരുന്നു. ദിവാകരന്റെ ആജ്ഞയനുസരിച്ചു നമസ്കാരാവസ്ഥയിൽനിന്നു സമുത്ഥാനംചെയ്തു നളിനി അദ്ദേഹത്തെ മാറി നിന്നു നോക്കിക്കൊണ്ടു്—

> "എന്തുവാനഭിമതൻ കഥിക്കുമോ?
> എന്തുവാൻ കരുതുമോ മഹാനിവൻ"

എന്നിങ്ങനെ സംശയിക്കുന്നതും അവൾ പറയാൻപോകുന്ന കാര്യങ്ങൾ അദ്ദേഹത്തിൽ എപ്രകാരം പ്രതിഫലിക്കുമെന്നു വിചാരവിവശയായി—

> "കാര്യമിന്നതായി കേൾക്കുമോ, കനി-
> ഞ്ഞാര്യമാകിലുമനാര്യമാകിലും"

എന്നു് അഭ്യർത്ഥിക്കുന്നതും അവളുടെ ശങ്കാകുലമായ മനഃസ്ഥിതിയെ സൂചിപ്പിക്കുന്നതാണു്. ആ യോഗിയുടെ ചൈതന്യഭാസുരമായ മുഖമണ്ഡലത്തിൽ ഒത്തുദൃഷ്ടിയായ നളിനി കണ്ണാഭാവത്തോടുകൂടി 'അവ്യവസ്ഥിതരസം' കഴങ്ങാനാരംഭിച്ചു. അവളുടെ മുഖത്തു വൈവർണ്യമുണ്ടായി. ആത്മപ്രഭാവോജ്ജ്വലമായ ദിവാകര സാന്നിധ്യത്തിന്റെ പരിബാധനശക്തിക്കു നളിനിവിധേയയായതിന്റെ ഫലമാണു് ഇതെല്ലാം. 'കമ്പിടുന്നഗതിയായ ദാസി ഞാൻ' എന്ന വാക്കുകളോടുകൂടിയാണു് നളിനി ദിവാകരന്റെ മുമ്പിൽ ദണ്ഡനമസ്കാരംചെയ്യുന്നതു് എന്നു കവി സ്പഷ്ടമാക്കിയിട്ടുണ്ടു്. എന്നാൽ ഇതു വെറും ഒരു രാഗദാസ്യമല്ലെന്നു നളിനിയുടെ വാക്കുകൾകൊണ്ടു നമുക്കു വ്യക്തമാകും. സ്വഹൃദയത്തെ അപരനു കാട്ടിക്കൊടുക്കാൻ ഉപായമില്ലെന്നു ഖേദിക്കുന്ന നളിനി തന്നെ തെററിദ്ധരിക്കരുതെന്നു ദിവാകരനോടു പ്രാർത്ഥിക്കുന്നു—

> "മുററുമെന്നഴലറിഞ്ഞിടാസ്സിലും
> തെററിയെൻഹൃദയമാര്യനോർക്കിൽ
> ചെററുമേ പൊറുതിയില്ല, പിന്നെ ഞാൻ
> പററുകില്ലറിക മണ്ണിൽ, വിണ്ണിലും"

ഇതിനുത്തരമായി 'അന്യഥാമതിവരില്ലെനിക്കു നിൻമന്യുവികൽ' എന്ന ഒരു ഉറപ്പു ദിവാകരന്റെ കയ്യിൽനിന്നു വാങ്ങിക്കൊണ്ടാണു് നളിനി തന്റെ ഓരോ കഥകളും മററും പറയാനാരംഭിക്കുന്നതു്. ഈ സംഗതികളെല്ലാംകൂടി ഒന്നാലോചിച്ചാൽ, നളിനി ദിവാകരനെ സംസാരത്തിലേയ്ക്കു വലിക്കാൻ ശ്രമിച്ചു എന്നു സംശയിച്ചുപോകുന്നു.

ദിവാകരൻ നളിനിയുമായി വേർപെടാനടുമിക്കുന്ന അവസരത്തിൽ അവൾ അദ്ദേഹത്തിന്റെ പാദത്തിൽ വീണു പറയുന്ന വാക്കുകൾ അവളുടെ ഹൃദയഗതിയുടെ യഥാർത്ഥ്യം വെളിപ്പെടുത്തുന്നതാണ്—

"അന്യഥാ കരുതിയാർദ്രനാരുനീ
സന്നധൈര്യയെയഹോ ! ത്യജിക്കൊലാ;
ധന്യയാമെളിയ ശിഷ്യ, യീ പദം–
തന്നിൽ നിത്യപരിചര്യയൊന്നിനാൽ"

ഈയൊരു മനോഭാവത്തിന്റെ ദാർഢ്യത്തിനു ദിവാകരനുമായുള്ള ആദിമുഖ്യം കുറെ സഹായിച്ചിരിക്കുമെങ്കിലും, ഏതാണ്ട് ഇതിനോടടുത്ത ഒരു മനസ്ഥിതിയായിരിക്കണം അഞ്ചുകൊല്ലത്തോളം ആധ്യാത്മികവൃത്തിയിൽ ജീവിച്ച നളിനിക്കു ദിവാകരനെ കാണുന്നതിനു മുമ്പ് ഉണ്ടായിരുന്നത്. ഇതിനുശേഷമുള്ള സംഭവങ്ങളെ ശൃംഗാരവുമായി സംബന്ധിപ്പിക്കാൻ യാതൊരു നിർവാഹമില്ലെന്നു പ്രത്യേകിച്ചു പറയേണ്ടതില്ലല്ലോ. അനുരാഗോപാധികമായ സ്നേഹബന്ധം അതിന്റെ രാജസഭാവം വെടിഞ്ഞു സാത്വികമായ നിർമ്മലപ്രേമമായിത്തീരുന്നതാണ് നളിനിക്കു ദിവാകരനോടുള്ള ബന്ധത്തിന്റെ സ്വഭാവം. ഈ കൃതിയിലെ സ്ഥായിയായ രസം ശൃംഗാരമാണെന്നോ ആ രസത്തിനു ഗണനീയമായ പോഷണം സിദ്ധിച്ചിട്ടുണ്ടെന്നോ പറയാൻ സാധിക്കുമെന്നു തോന്നുന്നില്ല. ഈ വിശദീകരണം സഹൃദയന്മാർ അംഗീകരിക്കുമെങ്കിൽ "സതപഗുണനിമഗ്നന്മാരായ നായികാനായകന്മാരെ ആലംബവിഭാവമാക്കി ശൃംഗാരവർണ്ണനയ്ക്കുള്ള ഉത്സാഹംതന്നെ ഒരു കടുംകൈയാണ്" എന്നു സാഹിത്യപഞ്ചാനനൻ ചെയ്ത ആരോപണത്തിൽനിന്നു് ആശാൻ മുക്തനായി. സ്ത്രീപുരുഷബന്ധത്തിന്റെ—നിർമ്മലപ്രേമത്തിന്റെ—പാവനതാവിലാസമാണ് ഈ കൃതിയിലെ ജീവൻ എന്നുകൂടി പ്രസ്താവിക്കട്ടെ.

ലീലയിലെ കഥാപാത്രങ്ങളും അവരുടെ പ്രേമബന്ധവും നളിനിയിലേതിൽനിന്നു കൂടുതൽ ലൗകികമാണെന്നിരുന്നാലും അവിടെയും ആശാൻ സാധാരണശൃംഗാരത്തിനു വലിയ പ്രകാശനമൊന്നും അനുവദിക്കുന്നില്ല. സംഭോഗശൃംഗാരത്തിനും വിപ്രലംഭശൃംഗാരത്തിനും അനുകൂലമായ സന്ദർഭങ്ങൾ ഉണ്ടാക്കാമായിരുന്ന ഈ കഥയിൽ അതെല്ലാം വേണ്ടെന്നുവെയ്ക്കുകയാണ് ചെയ്തിട്ടുള്ളത്. 'ആനന്ദ'സന്ദർശനംനിമിത്തം ചണ്ഡാലകന്യകയ്ക്കുണ്ടായ രാഗബന്ധവും വിവശഭാവവും ആശാൻ അത്യോത്സാഹ

നായി ചിത്രീകരിക്കുന്നുണ്ടെങ്കിലും, അതുകൊണ്ട്, ആ കൃതിയിൽ പൊതുവേ ശൃംഗാരത്തിനു പറയത്തക്ക പ്രാധാന്യമൊന്നും സിദ്ധിച്ചുകാണുന്നില്ല. വാസവദത്തയുടെ അനുരാഗവൈവശ്യവും തന്നിമിത്തമുള്ള ചപലഭാവവും ആശാൻ അനതിദീർഘമായി വർണ്ണിക്കുന്നുണ്ട്. പരപുരുഷോപചാരവും അതുനിമിത്തമുണ്ടാകുന്ന ദുരിതവും അനുരാഗപ്രകടനത്തിനു വിഘാതമായി ആശാൻ വരുത്തിവെച്ചിട്ടുണ്ട്. ഇപ്രകാരം പരിശോധിച്ചുനോക്കിയാൽ, അനുരാഗത്തിനും തദാസ്പദമായ ശൃംഗാരരസത്തിനും തന്റെ കൃതികളിൽ സ്വച്ഛന്ദമായ വിലാസം അനുവദിക്കുന്നതിന് ആശാൻ വിമുഖനായിരുന്നു എന്ന പരമാർത്ഥം പകൽപോലെ വ്യക്തമാകും.

ബാഹ്യോപാധികൾക്കു പ്രേമബന്ധത്തെ നിയമനംചെയ്യാനുള്ള കെല്പില്ലെന്ന് ആശാനുണ്ടായിരുന്ന വിശ്വാസത്തിന് അദ്ദേഹത്തിന്റെ കൃതികൾ വാചാലമായ സാക്ഷ്യം വഹിക്കുന്നുണ്ട്. ഏതാണ്ടു പന്ത്രണ്ടു നൂററാണ്ടുകൾക്കു മുമ്പു ജീവിച്ചിരുന്ന സംസ്കൃതകവിയായ ഭവഭൂതി "ന ഖലു ബഹിരുപാധീൻ പ്രീതയഃ സംശ്രയന്തേ" എന്നു രേഖപ്പെടുത്തിയിട്ടുള്ള തത്വത്തിന്റെ ഉദാഹരണസങ്കലമായ ഒരു വിവൃതിയാണ് ആശാന്റെ കൃതികളിൽ ദൃശ്യമാകുന്നതു്.

നളിനിക്കു ദിവാകരനോടുണ്ടായിരുന്ന പ്രേമബന്ധം ദേശകാലാദികളെ അതിവർത്തിക്കുന്നതായിരുന്നു. ദിവാകരനുമായി വേർപിരിഞ്ഞിട്ടു കാലം കുറേയായെങ്കിലും, അയാൾ നിവസിക്കുന്നതു് അജ്ഞാതമായ ഒരു സ്ഥലത്തായിരുന്നെങ്കിലും, നളിനി പ്രേമവശ്യയായി അയാളെ തേടിത്തിരിക്കുന്നു. ഇതുപോലെ ലീലാമദനന്മാരുടെ പ്രേമത്തിനും ഉടവുവരുത്തുന്നതിനോ അതിന്റെ പുരോഗതിയെ തടയുന്നതിനോ കാലദേശാദികൾ സമർത്ഥങ്ങളല്ലായിരുന്നുവെന്നു കാണാവുന്നതാണ്. ചണ്ഡാലഭിക്ഷുകിയിലും ദുരവസ്ഥയിലും 'സമുദായഭിത്തികൾകൊണ്ട് അനുരാഗപ്രവാഹത്തിനു വിച്ഛിത്തി വരികയില്ലെന്നുള്ള തത്വം പ്രതിപാദിച്ചുകാണുന്നു' എന്നു സാഹിത്യപഞ്ചാനനൻ പറഞ്ഞിരിക്കുന്നതിനോടു് ആർക്കും വിപ്രതിപത്തിക്കവകാശമില്ല. നളിനി, ലീല, വാസവദത്ത എന്നീ നായികമാരെപ്പററി പര്യാലോചിക്കുന്നപക്ഷം അവർ സാത്വികം, രാജസം, താമസം എന്നീ ഗുണങ്ങൾക്കു യഥാക്രമം പ്രാധാന്യം വഹിക്കുന്നവരാണെന്നു മനസ്സിലാകും. ഇവർ മൂന്നു പേരുടെയും നായകന്മാരുമായുള്ള പ്രേമബന്ധത്തിന്റെ സ്വഭാവം ഒന്നാണെന്നു

പറയാവുന്നതല്ലെങ്കിലും, നിഷ്കളങ്കതയും അചഞ്ചലഭാവവും എല്ലാവരിലും കളിയാടുന്നുണ്ട്. അതിനാൽ പ്രേമത്തിന്റെ മാർദ്ദവത്തെയോ സുസ്ഥിരതയെയോ വ്യക്തികളുടെ ചില സ്വഭാവവിശേഷങ്ങൾക്ക ബാധിക്കാൻ സാദ്ധ്യമല്ല എന്നുള്ളതും ആശാൻ വിശ്വസിച്ചിരുന്ന ഒരു തത്വമായിരിക്കണം. വൃത്തികൊണ്ടോ സാഹചര്യംകൊണ്ടോ ബാഹ്യപ്രകൃതിയിലോ ആഭ്യന്തരപ്രകൃതിയിലോ ഏതെല്ലാം വ്യത്യാസം വന്നിരുന്നാലും ഹൃദയമഴിഞ്ഞു പ്രേമിക്കാനുള്ള ശക്തി എല്ലാ വ്യക്തികളിലുമുണ്ടെന്നുള്ളതാണ്, ഈ മൂന്നു നായികമാരുടെയും പ്രേമചിത്രണംകൊണ്ട് ആശാൻ സാധിച്ചിട്ടുള്ള ഒരു പ്രധാനസംഗതി. ചുരുക്കിപ്പറയുന്നപക്ഷം ദേശകാലാദികൾക്കോ ജാതിമതഭേദങ്ങൾക്കോ സാഹചര്യവിശേഷങ്ങൾക്കോ ഒരു ഹൃദയത്തിനു നിസർഗ്ഗസിദ്ധമായുള്ള പ്രേമസാമർത്ഥ്യത്തെ അഭിഭവിപ്പിക്കാനോ വികലമാക്കാനോ സാധിക്കുന്നതല്ല എന്നു കവി പലതുകൊണ്ടും സ്പഷ്ടമാക്കിയിട്ടുണ്ട്.

കുമാരനാശാന്റെ കഥാപാത്രങ്ങളുടെ വിഷയസ്പൃഹയെക്കുറിച്ചും അവരുടെ പ്രേമബന്ധത്തിന്റെ വൈഷയികസാഫല്യത്തെക്കുറിച്ചും അല്പമായിപരിചിന്തനംചെയ്യുന്നതു് ആഭാസമാകാതെ കഴിക്കാമെന്നു തോന്നുന്നു. തന്റെ പ്രേമഭാജനമായ കുസുമം തനിക്കു് 'അംഗം' 'തീറു' തന്നു എന്നു് അഭിമാനിച്ചിരുന്ന ഭ്രമരം വിഷയസ്പൃഹാധീനനാണെന്നു വിധിക്കുന്നതു് അതിന്റെ വിലാപരീതിക്കു അനുഗുണമായിത്തന്നെയിരിക്കും. സ്നേഹോദയത്തിലും അനന്തരകാലങ്ങളിലും മദനനിൽ വിഷയസ്പൃഹയുണ്ടായിരുന്നുവെന്നു് അനുമാനിക്കുന്നതു് അനുചിതമല്ലെങ്കിലും, ലീലയെക്കാണുന്ന അവസരത്തിൽ ക്ഷണപ്രഭാസദൃശമായ ത്വരയോടുകൂടി അവളെ ഒന്നു് ആലിംഗനംചെയ്തുകഴിഞ്ഞശേഷം ആത്മഹത്യ അനുഷ്ഠിക്കുന്നതിന്റെ അടിയിൽ ക്ഷിപ്തമായ മനോഭാവം എന്തെന്നു വിശകലനംചെയ്യുന്നതു ക്ലിഷ്ടസാദ്ധ്യമായ ഒരു സംഗതിയാണ്. മററൊരു നായകനായ ചാത്തനു സ്വന്തം സാവിത്രിയെ ലക്ഷ്യമാക്കി വികാരാവേശമുളവായില്ലെങ്കിലും ആ സാധുവിനു പററിയ 'ദുരവസ്ഥ' അഭ്യൂഹിക്കുകമാത്രം മതി. ദിവാകരൻ, ആനന്ദൻ, ഉപഗുപ്തൻ എന്നിവരെക്കുറിച്ചു് ഇവിടെ സ്മരിച്ചിട്ടു കാര്യമില്ല. നളിനി, ലീല, സാവിത്രി, വാസവദത്ത എന്നീ നായികമാരിൽ ഈ അഭിനിവേശം യഥാക്രമം വർദ്ധമാനമായും കൂടുതൽ പ്രകാശമാനമായും തീർന്നിരിക്കുന്നു. ഈ അവസ്ഥ ആശാന്റെ ഹൃദയഗതിയുടെ വികാസരീതിയെ സൂചിപ്പിക്കുന്നതിനു പര്യാപ്തമാണോ എന്നതു ചിന്ത്യമാണ്. എന്തായിരുന്നാലും, ദുരവസ്ഥയിലെ കാര്യം കുറച്ചു കടന്നു

പോയെന്നു പറയേണ്ടിയിരിക്കുന്നു. വെണ്മണിപോലും വായിച്ചാൽ ലജ്ജിച്ചുപോയേയ്ക്കാവുന്ന ആ രാഗം (അതു ജാതിവൈരത്തിന്റെ കാഠിന്യത്താൽ രചിച്ചതാണെന്നതിനു സംശയമില്ല) 'ജാതവേദസ്സി'നെക്കൊണ്ടു 'മിഴിയടപ്പിച്ചേ' അടങ്ങുകയുള്ളു എന്നുള്ള ആ അനഭിലഷണീയവാസന നിരൂപകർക്ക് എന്നും ശകാരശരവ്യമായിരിക്കാനേ തരമുള്ളു. "ധ്രുവമിഹ മാംസനിബദ്ധമല്ല രാഗം" എന്നും മറ്റുമൊക്കെ പ്രസംഗിക്കയും അതിനെ സാധൂകരിക്കത്തക്കവിധം പല കൃതികൾ രചിക്കയും ചെയ്തു കവി ഇപ്രകാരം ആഭാസതയുടെ അഗാധതയിലേയ്ക്കു പാഞ്ഞതു ജീവിതപ്രഭാതത്തിൽപ്പോലും 'ചിന്നസ്വാമി'യായിരുന്ന കവിയുടെ ഹൃദയവികാസപഥത്തെ ചോദ്യംചെയ്യാൻ പ്രേരിപ്പിക്കതന്നെ ചെയ്യും.

"അറിയില്ലനുരാഗമേറെയാൾ,
അറിവോർ തെറ്റിടു,മൊക്കെയൊക്കുകിൽ
നിറവേറുകയില്ല കാമിതം,
കുറയും ഹാ, സഖി, ഭാഗ്യശാലികൾ"

എന്ന ശ്ലോകത്തിൽ ആശാൻ പ്രതിപാദിക്കുന്ന കാമിതവൈഫല്യം, അദ്ദേഹത്തിന്റെ കൃതികളിൽ അംഗീകൃതമായ ഒരു രഹസ്യമാണ്. അനുരാഗബദ്ധരായ നായികമാർ ആഗ്രഹിക്കുന്നതിൽനിന്നും ഭിന്നമായ ഒരു ലക്ഷ്യത്തിലാണ് അവർ ചെന്നു ചേരാറുള്ളതെന്ന് അദ്ദേഹത്തിന്റെ പല കൃതികളും തെളിയിക്കുന്നു. എന്നാൽ ദുരവസ്ഥയിൽ കുറച്ചു വികൃതമായും ലീലയിൽ ഏറ്റവും അവ്യക്തമായും സാഫല്യലേശം പ്രതിപാദിച്ചുകാണുന്നുണ്ടെന്നുള്ളതും ഇവിടെ വിസ്മരിക്കുന്നില്ല.



നാല്

# ഭാവദീപ്തി

ആധുനികമലയാളസാഹിത്യത്തിൽ ഭാവഗീതപ്രസ്ഥാനത്തിനു ഗണനീയമായ പ്രചാരം സിദ്ധിച്ചിട്ടുണ്ട്. ഇത്രയും പ്രാബല്യമുള്ള ഒരു കാവ്യശാഖ മലയാളത്തിൽ വേറെ ഉണ്ടോ എന്നു സംശയം തോന്നിപ്പോകും. സംസ്കൃതസാഹിത്യത്തിന്റെ പുച്ഛഗ്രഹണം ചെയ്തുകഴിഞ്ഞിരുന്ന കൈരളിയെ ഈ ശാഖ അലങ്കരിച്ചിരുന്നില്ല. പാശ്ചാത്യസാഹിത്യത്തിന്റെയും സംസ്കാരത്തിന്റെയും പരിബോധനം നമ്മുടെ നാട്ടിൽ പ്രചുരമായി പ്രസരിച്ചുതുടങ്ങിയതോടുകൂടിയാണ് ഈ സാഹിത്യശാഖ ഇവിടെ തഴച്ചുവളരുവാൻ ആരംഭിച്ചത്. ഭാവഗീതങ്ങളുടെ ആവിർഭാവത്തിനുശേഷം, കവിതയെക്കുറിച്ചുതന്നെ നമുക്കുണ്ടായിരുന്ന വിഭാവനയ്ക്കു സാരതരമായ വ്യത്യാസം വന്നുചേർന്നു. ഈ നൂതനാകിരണം നമ്മുടെ സാഹിത്യാന്തരീക്ഷത്തിൽ പ്രസരിക്കുന്നതിനു നിദാനഭൂതന്മാരായ രണ്ടു മഹാകവികളാണ് ആശാനും വള്ളത്തോളും.

വീണപൂവ്, കയിൽ, ചിന്താവിഷ്ടയായ സീത, പ്രരോദനം എന്നീ കൃതികളും പുഷ്പവാടി, മണിമാല, വനമാല എന്നീ കാവ്യസംഹിതകളിലെ കുറെ ചെറുകൃതികളും മററു ഖണ്ഡകാവ്യങ്ങളിലെ വികാരപൂർണ്ണങ്ങളായ കാവ്യഭാഗങ്ങളുമാണ് ആശാന്റെ ഭാവഗീതങ്ങളായി ഗണിക്കപ്പെടാവുന്നവ. നളിനി, ലീല, ദുരവസ്ഥ, ചണ്ഡാലഭിക്ഷുകി, കരുണ എന്നീ

ങ്ങനെ പ്രസിദ്ധങ്ങളും പ്രധാനങ്ങളുമായ കൃതികൾ ഈ ശാഖയിൽ ഉൾപ്പെടുന്നവയല്ലാത്തതിനാൽ, ആശാന്റെ പ്രശസ്തി അദ്ദേഹത്തിന്റെ ഭാവഗീതങ്ങളെ അപേക്ഷിച്ചു കൂടുതലായി ഖണ്ഡകാവ്യങ്ങളെ ആശ്രയിച്ചിരിക്കുന്നു എന്നു കാണാവുന്നതാണ്. സാമാന്യം ദീർഘങ്ങളായ തന്റെ ഖണ്ഡകാവ്യങ്ങൾ നിർമ്മിക്കുന്നതിലായിരുന്നു കവി അധികം വ്യാപൃതനായിരുന്നതു് എന്നും ഇതിൽനിന്നു സിദ്ധിക്കുന്നു.

വള്ളത്തോളിനു ലബ്ധമായ കവിയശസ്സിനു പ്രധാനകാരണം സാഹിത്യമഞ്ജരിയിൽ നിബന്ധനംചെയ്തിരിക്കുന്ന അനതിദീർഘങ്ങളായ കൃതികളാണെന്നു പറയാവുന്നതാണ്. ഈ കാവ്യപരമ്പരയിൽ പലതും ഭാവഗീതങ്ങളായിട്ടാണ് കാണുന്നതു്. ദുരദൃഷ്ടഹേതുകമായ തന്റെ ബാധിര്യത്തെ ആസ്പദമാക്കി അദ്ദേഹം രചിച്ചിട്ടുള്ള ബധിരവിലാപവും ഭാവഗീതമാകുന്നു. ഇതുകൂടാതെ അദ്ദേഹത്തിന്റെ മഹാകാവ്യത്തിലും ഖണ്ഡകൃതികളിലും ഈ സാഹിത്യപ്രസ്ഥാനത്തിൽ ചേർക്കാവുന്ന പല ഭാഗങ്ങളും കാണാവുന്നതാണ്. ഭാവഗീതേതരമായ കാവ്യസമ്പത്തിന്റെ മഹത്ത്വത്തിനു യാതൊരു അവമതിയും കൂടാതെതന്നെ വള്ളത്തോളിന്റെ പ്രശസ്തിക്കു പ്രധാന അവഷ്ടംഭമായിരിക്കുന്നതു് അദ്ദേഹത്തിന്റെ ഭാവഗീതങ്ങൾതന്നെയാണ്.

വികാരവിലാസത്തെക്കാൾ ഗഹനങ്ങളായ ചിന്തകളാണ് ആശാന്റെ കൃതികളിൽ പ്രതിഫലിച്ചുകാണുന്നതെന്നു സാമാന്യമായി പറയാം. സ്വഭാവത്തിൽത്തന്നെ ചിന്താശീലനും ശാസ്ത്രീയമായ മനോഭാവമുള്ളവനുമായ കവി അനുവാചകഹൃദയഭാനുവിനെ വികാരവാതപോതങ്ങൾ വീശി ചാഞ്ചാടിക്കുവാൻ സർവ്വഥാ ജാഗരൂകനോ സമർത്ഥനോ ആയിക്കാണാത്തതിൽ ആശ്ചര്യപ്പെടുവാനില്ല. വികാരവിവശമായ ഹൃദയത്തോടുകൂടി രചിക്കുന്ന ഭാഗങ്ങൾപോലും സമനന്തരക്ഷണത്തിൽ പ്രകാശിപ്പിക്കുവാൻപോകുന്ന ചിന്താതല്ലജത്തിന്റെ ഉപസ്കരണപ്രായമായ പൂർവ്വഗാമിയായിട്ടാണ് ആശാന്റെ കൃതികളിൽ പലപ്പോഴും പ്രത്യക്ഷപ്പെടുന്നതു്. വീണപൂവിനെ ദർശിച്ചു് അതിന്റെ ശോഭനവും ദാരുണവുമായ അവസ്ഥാന്തരങ്ങളെ ഭാവസമുദ്ഭവത്തോടുകൂടി സമാകലനംചെയ്തു കവി അവസാനത്തിൽ അതിൽനിന്നു നിവർത്തിതദൃഷ്ടിയാകുന്ന സന്ദർഭം ഈ ലക്ഷണത്തിനു സമുചിതമായ ഒരു ലക്ഷ്യമാണ്.

“കണ്ണേ മടങ്ങുക” എന്ന ഭാഗത്തിന്റെ പിൻപിൽ അതിഗഹനമായ ഒരു വികാരസാഗരം തിരതല്ലുന്നുണ്ടു്. എന്നാൽ,

"എണ്ണീടുകാർക്കുമിതു താൻഗതി, സാധ്യമെന്തു
കണ്ണീരിനാൽ, അവനി വാഴ്‌വു കിനാവു കഷ്ടം"

എന്ന ഉത്തരാർദ്ധംകൂടി നാം വായിക്കുമ്പോൾ കല്ലോലസങ്കുലമായ ഈ വികാരസാഗരം അതിഗംഭീരവും എന്നാൽ പ്രശാന്തവുമായ ഒരു ചിന്താസാഗരത്തിൽ വിലയം പ്രാപിച്ചതായി തോന്നിപ്പോകുന്നു. 'പ്രരോദന'ത്തിൽ വലിയ കോയിത്തമ്പുരാൻ തിരുമനസ്സിലെ ശ്മശാനക്ഷോഭങ്ങൾ 'വഞ്ചീശിത്രി പരേതലക്ഷ്മിയുടെ പൂമെയ് ചേർന്ന രോമോദ്ഗമം' തഞ്ചിയതും പാവകനാൽ ശുദ്ധനായതുമായ വസ്തുതകളെ സ്മരിക്കുന്നതു നമ്മെ വികാരവിവശരാക്കുന്നു. ഇതേത്തുടർന്നു് അടുത്ത ക്ഷണത്തിൽ,

"മനുജർ തൻഭാഗ്യങ്ങളെന്തോർക്കിലു—
ള്ളഞ്ചീടും ചിതയെത്ര ഞങ്ങൾ വിരവിൽ കണ്ടിതു രണ്ടും
സ്വയം"

എന്ന പ്രസ്താവം നമ്മുടെ ഹൃദയത്തെ ഒരു താത്ത്വികമായ ചിന്താപഥത്തിലേക്കു ഹഠാദാവർജ്ജിക്കുന്നു. ഇങ്ങനെയുള്ള നിരവധി ഉദാഹരണങ്ങൾകൊണ്ടു് ആശാന്റെ വികാരപ്രസരം പലപ്പോഴും ചിന്താസമ്പത്തിനു് ഉപസ്കരണമായിത്തീരുന്നുവെന്നു തെളിയിക്കാവുന്നതാണു്. എന്നാൽ ഹൃദയസ്പൃശികളായ ചില പ്രശ്നങ്ങളെക്കുറിച്ചു പ്രതിപാദിക്കുന്ന അവസരത്തിൽ ആശാൻ വികാരമയമായ കൊടുംകാററു് അടിപ്പിച്ചു വായനക്കാരുടെ ഹൃദയതന്ത്രികളുടെ നാരായവേരുപോലും സമൂലം ഉത്‌ഖനനംചെയ്യുന്നതായിക്കാണാം. കേരളത്തിലെ ജാതിവ്യത്യാസത്തെക്കുറിച്ചും അധഃകൃതന്മാർ അനുഭവിക്കുന്ന അവശതകളെക്കുറിച്ചും ഉള്ള ചിന്തകൾ ഒരു ഈഴവസമുദായാംഗമായ കവിയിൽ തീക്ഷ്ണമായി തിളച്ചുകൊണ്ടിരുന്നതു കേവലം സ്വാഭാവികംമാത്രമാണു്. ഈ സാമുദായികമാലിന്യത്തെ, കാവ്യരചനയുടെ കലാസൗഭഗത്തെ അവഗണിച്ചുപോലും അദ്ദേഹം ശക്തിയായി അവഹേളിച്ചിട്ടുള്ള ഭാഗങ്ങൾ വികാരസമ്മർദ്ദത്തിന്റെ സുന്ദരോദാഹരണങ്ങളാണു്.

"മററുള്ളവർക്കായുഴാനും നടുവാനും
കററ കൊയ്യാനും മെതിക്കുവാനും
മററവമില്ലാത്തൊരിക്കാലിമാടുകൾ"

എന്ന ഭാഗം അധഃകൃതരുടെ നിസ്സഹായവും നിരാധാരവുമായ നിലയെക്കുറിച്ചുള്ള വികാരവഹ്നിനിമിത്തം ആശാന്റെ ഹൃദയമുരുകി അക്ഷരങ്ങ

ഷേണ പരിണമിച്ചതാണെന്ന് ഉത്പ്രേക്ഷിക്കുവാൻ ആരാണ് മടിക്കുന്നതു്?

ശോകഭാവത്തിനു ഹൃദയത്തെ മഥിക്കുവാൻ മാതാവിന്റെ ദേഹവിയോഗത്തെക്കാൾ സമുചിതമായ ഒരു സന്ദർഭമുണ്ടോ എന്നു സംശയമാണ്. സാഹിത്യപരവും സാമുദായികവുമായ കാര്യങ്ങളിൽ ശ്രദ്ധ പതിച്ചു മാതൃവിയുക്തനായി ദീർഘകാലം ജീവിതം നയിച്ച ആശാൻ, മററു വ്യവസായങ്ങളെല്ലാം നിർത്തി സ്വഗൃഹത്തിൽ മാതൃഹിതൈഷിയായി താമസിക്കണമെന്നു വിചാരിച്ചുകൊണ്ടിരുന്ന അവസരത്തിലാണ് മാതാവിന്റെ ചരമവൃത്താന്തം അറിയാൻ ഇടയായതു്. ഹൃദയഭേദിയായ ഈ സംഭവത്തെ പുരസ്കരിച്ച് 'ഒരു അനുതാപം' എന്ന തലക്കെട്ടിൽ അദ്ദേഹം രചിച്ചിട്ടുള്ള ഒരു ഭാവഗീതത്തിൽ മാതൃഭക്തിയുടെയും ശോകത്തിന്റെയും പരിസ്ഫൂർത്തി പ്രതിഭാസിക്കുന്നുണ്ടു്. വിധവയായ മാതാവിന്റെ പുത്രവിയോഗവ്യഥയെ നിശ്ശേഷം ഗണിക്കാതെ താൻ തിരുവനന്തപുരത്തു സഖാക്കളുമൊത്തു സ്വച്ഛന്ദമായി കഴിഞ്ഞതിനെക്കുറിച്ചുള്ള പശ്ചാത്താപം ആശാനെ ക്രമാധികം പീഡിപ്പിച്ചിരുന്നു എന്നുള്ളതു്,

"ഈഷൽ സൗഖ്യവുമെന്നിയേ വിധവയാമെന്നമ്മ ഖേദിച്ചു ഞാൻ
തോഷം പൂണ്ടു സുഹൃജ്ജനങ്ങളൊടുമായ് വാണേൻ കൃതാർത്ഥൻ ചിരം
ദോഷാശങ്കി നകന്നതങ്ങൊട്ടവിലോക്കാനിക്കുമോറിന്നതിൽ
ദോഷം തോന്നിയെനിക്കു ഭുക്തസുഖവും ദുഃഖീഭവിക്കുന്നതേ"

എന്ന പദ്യത്തിൽനിന്നു വ്യക്തമാണ്. വ്യക്തിഗതമായ വികാരപാരമ്യം പ്രകാശിക്കുന്ന കൃതികൾ ആശാന്റെ കാവ്യഭണ്ഡാഗാരത്തിൽ ദുർലഭമല്ലെന്ന് ഇത്രയുംകൊണ്ടു സ്ഥാപിതമായല്ലോ.

ഭാവഗീതത്തിൽ സംഗീതവിഭവം അഭേദ്യമായ ഒരു ഘടകമാണ്. ആശാന്റെ കൃതികളിൽ പലതും ബന്ധപാരുഷ്യംനിമിത്തം ശ്രവണസുഖദങ്ങളല്ലെന്നു ചിലർ വിശ്വസിച്ചുപോരുന്നുണ്ടു്. ഒരു പദ്യത്തിനു വഹിക്കുവാൻ കഴിവില്ലാത്ത അർത്ഥഭാരം അതിന്റെ ശിരസ്സിൽ വിന്യസിച്ചിരിക്കുന്നതു കണ്ടാൽ എടുക്കാൻവയ്യാത്ത ചുമട്ടുമേന്തി നിസ്സഹായനായി കഷ്ണിക്കുന്ന ഒരു ചുമട്ടുകാരന്റെ ഓർമ്മയാണ് നമുക്കുണ്ടാകുന്നതു്. ഗംഭീരാശയനായ ആശാന്റെ കൃതികളിലെ ചില ഭാഗങ്ങൾ വായിക്കുമ്പോൾ ഈ അനുഭവം സഹൃദയന്മാർക്ക് ഉണ്ടാകാറുണ്ടു്. ആശാന്റെ ചിന്താപ്രധാനങ്ങളായ കൃതികളിൽ ശബ്ദസൗകുമാര്യമോ സംഗീതമാധുര്യമോ അല്പം കുറഞ്ഞുപോയാൽത്തന്നെ അതു കവിക്ക് ഒരു കുറവായിക്കരുതേണ്ടതില്ല. ചിന്താ

തത്ത്വങ്ങളെക്കൊണ്ടു കാവ്യവ്യപനംചെയ്യുന്ന കവിക്കു വർണ്ണ്യവിഷയത്തിൽ ചിലപ്പോൾ മേന്മ ലഭിച്ചില്ലെങ്കിൽത്തന്നെ അതു് ഒരു ന്യൂനതയാണോ? വള്ളത്തോളിന്റെ കൃതികളെ അപേക്ഷിച്ചു നോക്കുമ്പോൾ ആശാന്റെ കൃതികളിൽ സംഗീതമാധുര്യം കുറച്ചു കുറവാണെന്നുള്ള സഹൃദയാഭിപ്രായത്തെ ആദരിക്കുന്നതോടുകൂടി, അദ്ദേഹത്തിന്റെ ചില കാവ്യഭാഗങ്ങളിൽ തുളുമ്പി നില്ക്കുന്ന സംഗീതസമ്പത്തിയെ അഭിനന്ദിക്കാതെ തരമില്ല. ഭാവനാരസികതകൊണ്ടും വികാരപരിസ്ഫൂർത്തികൊണ്ടും ശബ്ദസൗഷ്ഠവംകൊണ്ടും "വീണപൂവി"ലെ പലപല പദ്യങ്ങൾക്കും അന്യാദൃശമായ ഒരു ആഭ്യന്തര സംഗീതഭംഗി അലങ്കാരമായിത്തീർന്നിട്ടുണ്ടു്. പുഷ്പത്തിന്റെ സുകുമാരമായ ശൈശവത്തെ വർണ്ണിക്കുന്ന അവസരത്തിൽ ഉള്ള പദ്യങ്ങളെല്ലാംതന്നെ ഇതിനു് ഉദാഹരിക്കാവുന്നതാണു്. പ്രത്യേകിച്ചും—

"ആലോലവായു ചെറുതാട്ടിലുമാട്ടി താരാ—
ട്ടാലാപമാർന്ന മലരേ, ദലമർമ്മരങ്ങൾ"

എന്ന ഭാഗത്തു ഗാനത്തെക്കുറിച്ചുള്ള പരാമർശംകൂടി വന്നുചേർന്നപ്പോൾ വിഷയവും സംഗീതസരസതയുംകൂടിയുള്ള പൊരുത്തംനിമിത്തം നാം അനുഭവിക്കുന്ന ഗാനമാധുര്യം അലൗകികമെന്നേ പറയാവൂ. സാഹിത്യത്തിലെ സംഗീതരസികതയ്ക്കു നിദാനഭൂതമായിട്ടുള്ളതു വികാരവിലാസമാകുന്നു. ഭാവനാസമ്മിളിതമായ വികാരാവേശത്തോടെ ആശാൻ രചിക്കുന്ന കൃതികളിൽ പലതിലും ഈ സംഗീതഗുണം സമ്മുഖിയായിക്കാണും. മഹാകവി ടാഗൂർ തിരുവനന്തപുരം സന്ദർശിച്ചപ്പോൾ അദ്ദേഹത്തിനു മംഗളാശംസചെയ്തുകൊണ്ടു നിർമ്മിച്ച കവിതയിലെ ചില ഭാഗങ്ങൾ സംഗീതസുന്ദരങ്ങളാണു്.

"അവ്യയനാമീശന്റെ ആരാമരത്നംതന്നിൽ
അവ്യാജകുതൂഹലം പാടിസ്സഞ്ചരിക്കുന്ന
ദിവ്യകോകിലമേ, നിൻപൊൻകണ്ഠനാളം തൂകും
ഭവ്യകാകളീപരിപാടികൾ ജയിക്കുന്നു"

ഈ ഭാഗം, വായിക്കുന്ന നാം 'അവ്യയനാമീശന്റെ ആരാമരത്നംതന്നിൽ അവ്യാജകുതൂഹലം പാടിസ്സഞ്ചരിക്കുന്ന' ഒരു കോകിലത്തിന്റെ ഗാനലഹരിയിൽ വിഹരിക്കയല്ലേ ചെയ്യുന്നതു്?

പ്രമേയാനുസൃതവും ലോലമനോഹരവുമായ ശബ്ദവിന്യാസക്രമംകൊണ്ടും കൃതികളെ സമാവരണംചെയ്യുന്ന മായാശക്തിയുള്ള വൈകാരി

കാന്തരീക്ഷത്തിന്റെ മഹിമകൊണ്ടും വള്ളത്തോൾ സംഗീതവീചീപരമ്പരയിൽ നമ്മെ ആന്ദോളനംചെയ്യിക്കുന്ന പല കാവ്യഭാഗങ്ങളും ഉണ്ട്. എന്നാൽ വള്ളത്തോളിന്റെ രീതിയിൽനിന്നു വിഭിന്നമാണ് ആശാന്റെ കവിതയിലെ സംഗീതാംശം എന്നു പറയേണ്ടിയിരിക്കുന്നു. സംഗീതത്തിൽ വാസനയും ആ ശാസ്ത്രത്തിൽ പരിജ്ഞാനവുമുണ്ടായിരുന്ന കുമാരനാശാന്റെ കൃതികളെ അപേക്ഷിച്ച് വള്ളത്തോളിന്റെ കൃതികളിൽ കൂടുതലായി സംഗീതരസികത്വം ഉണ്ടെന്നു പറയുന്നത് ഒരുപക്ഷേ വിപരീതനിരൂപണത്തിനു വിഷയമായേക്കും. യഥാർത്ഥസംഗീതവും സാഹിത്യത്തിലെ സംഗീതവുമായുള്ള അന്തരം സൂക്ഷ്മമായ പരിചിന്തനത്താൽ ഗോചരീകരിക്കാവുന്നതാണ്. കാവ്യരചനയ്ക്കുവേണ്ടി കവിയെ പ്രചോദനംചെയ്യുന്ന വികാരത്തിന്റെ സ്വഭാവം, കവി സ്വീകരിക്കുന്ന വൃത്തത്തിന്റെ സംഗീതപോഷണസാമർത്ഥ്യം, പ്രകൃതാനുരൂപങ്ങളായ ശബ്ദങ്ങളുടെ സമീചീനമായ വിന്യാസക്രമം എന്നിങ്ങനെ പലതും സാഹിത്യകൃതികളിൽ ലയിച്ചിരിക്കുന്ന സംഗീതത്തിനു ഹേതുഭൂതങ്ങളാണ്. വള്ളത്തോളിന്റെ കൃതികളിൽ, ആശാന്റെ കൃതികളിൽനിന്നും കൂടുതലായി സുന്ദരങ്ങളും അതിഗഹനങ്ങളും പ്രായശഃകൃതകങ്ങളുമായ വികാരങ്ങളുടെ സ്ഫുരണം കാണുന്നുണ്ടെന്നുള്ളതിൽ രണ്ടുപക്ഷത്തിനവകാശമില്ല. അതുപോലെതന്നെ സുന്ദരങ്ങളായ ശബ്ദങ്ങൾ ഉപയോഗിക്കുന്നതിന് അദ്ദേഹത്തിനു സിദ്ധിച്ചിട്ടുള്ള ജന്മവാസന അന്യാദൃശമാണ്. ഭാവഗീതങ്ങൾ രചിക്കുന്നതിനു വള്ളത്തോൾ കൂടുതലായി ഉപയോഗിച്ചിരുന്നത് സംസ്കൃതവൃത്തങ്ങളെ അപേക്ഷിച്ച് കൂടുതൽ സംഗീതാത്മകമായ—കേരളീയശ്രവണത്തിനെങ്കിലും—ദ്രാവിഡവൃത്തങ്ങളാണെന്നുള്ളത് ഇവിടെ പ്രത്യേകിച്ചും സ്മരിക്കേണ്ടതാണ്. വള്ളത്തോളിന്റെ കൃതിയിൽ കൂടുതൽ സംഗീതാംശമുണ്ടെന്നു സഹൃദയന്മാർക്കു തോന്നാൻ ഇതു കാരണമാണ്.

ഭാവഗീതം അതിന്റെ ആധാരഭൂതമായ വികാരത്തിന്റെ പരിമിതദൈർഘ്യത്തെ അനുസരിച്ച് അനതിദീർഘമായിരിക്കും. ആശാൻ ഹ്രസ്വങ്ങളായ പല ഗീതങ്ങളും രചിച്ചിട്ടുണ്ടെങ്കിലും പ്രരോദനം, ചിന്താവിഷ്ടയായ സീത തുടങ്ങി അദ്ദേഹത്തിന്റെ പ്രധാനപ്പെട്ട ഭാവഗീതങ്ങൾ സാമാന്യം ദീർഘങ്ങളായിട്ടാണിരിക്കുന്നത്. ഈ രീതിയിൽ ഒരു ഹൃദയഭാവത്തെ വിസ്തൃതമായി പ്രതിപാദിക്കുമ്പോൾ, കവിക്കു വികാരേതരങ്ങളായ പല കരണങ്ങളെയും സാധാരണയിലധികം സമാശ്രയിക്കേണ്ടിവരും. അതിന്റെ ഫലമായി കവിതയിൽ പല സ്ഥലങ്ങളിലും

വികാരതീക്ഷ്ണതയ്ക്കു സാരമായ ഹാനി സംഭവിക്കുന്നതും സ്വാഭാവികമാണ്. വള്ളത്തോളിന്റെ ബധിരവിലാപത്തിന്റെ കഥയും ഏറെക്കുറെ ഇതുതന്നെയാണെന്നു പറയാൻ ഞാൻ മടിക്കുന്നില്ല. വികാരത്തിനു പ്രാധാന്യം നല്കിയിരിക്കുന്ന കൃതികൾ അധികം ദീർഘങ്ങളാകാൻ പാടില്ലെന്ന് അദ്ദേഹത്തിന് അറിയാമെന്നതിനു സാഹിത്യമഞ്ജരിയിലെ പല കവിതകളും സാക്ഷ്യം വഹിക്കുന്നുണ്ട്. ആശാന്റെയും വള്ളത്തോളിന്റെയും കൃതികളുടെ വികാരസഹജന്യതയെക്കുറിച്ചു നിരൂപണംചെയ്യാനുള്ള കരുക്കൾ വിരളമാണ്.

ജന്മസഹജമായ വികാരങ്ങളെയും സജീവങ്ങളായ ജീവിതപ്രശ്നങ്ങളെയും പരാമർശിക്കുന്ന ഗീതങ്ങളുടെ വൈവിധ്യം കവിതകളിൽ നാം ദർശിക്കുന്നു. പ്രേമം, ശോകം, അഭിമാനം, ഭക്തി എന്നിങ്ങനെയുള്ള മാനസികാവസ്ഥകൾ, ദാരിദ്ര്യം, ജാത്യനാചാരം, രാഷ്ട്രീയപാരതന്ത്ര്യം തുടങ്ങി നമ്മെ ഗാഢമായി വലയംചെയ്യുന്ന പ്രാധാന്യമേറിയ പ്രശ്നങ്ങൾ എന്നിങ്ങനെ വ്യക്തിപരവും സാമുദായികവും രാഷ്ട്രീയവുമായ നമ്മുടെ ജീവിതത്തെ സാരമായി സ്പർശിക്കുന്ന പല സംഗതികളും കാവ്യരചനയ്ക്കു വിഷയീഭവിച്ചിട്ടുണ്ട്. ആശാന്റെ പ്രേമഗീതങ്ങളിൽ പ്രകടമാകുന്ന സവിശേഷതകളെപ്പറ്റി ഇനി പരിഗണിക്കാം.

ആശാന്റെ കൃതികളിൽ പ്രതിബിംബിച്ചുകാണുന്ന സ്ത്രീപുരുഷബന്ധത്തെപ്പറ്റി പരിചിന്തനംചെയ്യുന്ന ഒരു നിരൂപകനു വിശാലമായ ഒരു തലത്തിൽ സഞ്ചരിക്കേണ്ടിയിരിക്കുന്നു. ചിലപ്പോൾ ലോകാതീതമായ സ്നേഹബന്ധം, ചിലപ്പോൾ മാംസനിബദ്ധമല്ലാത്ത രാഗബന്ധം, മററു ചിലപ്പോൾ വിഷയാസക്തിയുക്തമായ അനുരാഗബന്ധം എന്നിങ്ങനെ പ്രേമത്തിന്റെ പല വശങ്ങളും ആശാൻ ചിത്രീകരിച്ചിട്ടുണ്ട്. സ്ത്രീപുരുഷബന്ധത്തെ പ്രേമമെന്ന പദംകൊണ്ടു നിർദ്ദേശിക്കുമ്പോൾ ഇതിന്റെ ഏററവും വ്യാപകമായ അർത്ഥത്തിലാണ് ആശാന്റെ കൃതികളെക്കുറിച്ചു പരാമർശിക്കുന്ന അവസരത്തിൽ നാം മനസ്സിലാക്കേണ്ടതു്. ദിവാകരനുമായുള്ള സമാഗമത്തിനുമുൻപു പ്രേമവിവശമായ ഹൃദയത്തോടുകൂടി സാത്വികയായ നളിനി 'സരസ്സിൽ നോക്കി' ഗാനംചെയ്യുന്ന—

"സ്വാമിയാം രവിയെ നോക്കി നില്ക്കുമെൻ—
താമരേ, തളുവായുവേററു നീ

ആമയം തടവിടാഞ്ഞു, തത്കര–
സ്തോമമുണ്ടു തിരിയുന്ന ദിക്കിലും.
സന്തതം മിഹിരനാത്മശോഭയും
സ്വന്തമാം മധു കൊതിച്ച വണ്ടിനും
ചന്തമന്നളിനിയില്ലുമോമലേ,
ഹന്ത, ധന്യമിഹ നിന്റെ ജീവിതം"

എന്ന പദ്യയുഗളം ഒരു പ്രേമഗീതമാണ്. എന്നാൽ അനുരാഗരഹിതമായ പ്രേമമാണ് ഇവിടെ പ്രകാശിക്കുന്നതെന്നു പ്രത്യേകം ധരിക്കേണ്ടതുണ്ട്. നളിനിയൊഴിച്ചു മററുകൃതികളിൽ ആശാൻ ചിത്രീകരിക്കുന്ന പ്രേമം സാമാന്യം ലോകസാധാരണമാണെന്നു തന്നെപറയാം. തന്നെ പരിണയിച്ച ഭർത്താവുമായുള്ള കൃത്രിമബന്ധത്തിൽനിന്നു 'ഗുരുജനഭയപഞ്ജരത്തിൽ'നിന്നും മോചനം ലഭിച്ച ലീല മദനഗതമാനസയായി വിന്ധ്യാദ്രിയിൽ ഹൃദയനാഥനെ മാർഗ്ഗണംചെയ്യുന്ന സന്ദർഭത്തിൽ പ്രേമദാസിയായ ആ നായിക വികാരാതിരേകത്തോടുകൂടി പറയുന്ന ഭാഗം ഒരു പ്രേമഗീതമായി ഗണിക്കാവുന്നതാണ്. സഖിസമേതയായി വിന്ധ്യാടവിയിൽ സഞ്ചരിക്കുന്ന ലീലയ്ക്കു് 'പ്രണയിയിവിടെയുണ്ട്' എന്നു പൂർണ്ണമായ വിശ്വാസം അകാരണമായി ജനിച്ചപ്പോഴേയ്ക്കും മദനനെ സ്വീകരിക്കുന്നതിനുള്ള ആവേശം അതിയായി അങ്കുരിച്ചു. സഖിയുടെ സാഹായ്യത്തോടുകൂടി അവർ പുഷ്പലതാദികളെക്കൊണ്ടു സ്വദേഹം അലങ്കരിച്ചു. തരുകുഞ്ജമധ്യത്തിൽ കുസുമാസ്തൃതമായ ഒരു ശിലാതലത്തിൽ 'അന്തിമേഘക്കൊടുമുടി പററിയ താരപോൽ' ശോഭിച്ചുകൊണ്ട് ആ വാസകസജ്ജിക ഇങ്ങനെ ഗാനംചെയ്യാനാരംഭിച്ചു—

"വരിക ഹൃദയനാഥ, വൈകി കാണ്മാൻ
തിരുവടി മൗലിയിൽ വെയ്ക്കുവൻ മഹാത്മൻ!
തരിക ചിരവിയുക്തദർശനം, നീ
കരുണ വഹിക്കുക, ദാസി ഞാൻ ദയാലോ!"

"കുയിലിണയിലലിഞ്ഞു പാടിടുന്നു;
മയിലിത തൻപിടയോടുമാടിടുന്നു;
പ്രിയയെയനുനയിച്ചിടുന്നു സിംഹം;
പ്രിയതമ, നീയണയാഞ്ഞു ഞാൻ വലഞ്ഞു."

ഏകദേശം പന്ത്രണ്ടു ശ്ലോകങ്ങൾ അടങ്ങിയിരിക്കുന്ന ഈ പ്രേമഗീതത്തിലെ ക്ഷമാപണോപേതവും ആർദ്രതാമസൃണവുമായ അനുനയരീതി സഹൃദയന്മാരെ രസിപ്പിക്കുന്നതാണ്. ഉപഗുപ്തനെ കൂട്ടിക്കൊണ്ടുവരാൻ സ്വസഖിയെ നിയോഗിച്ചിട്ടു പ്രിയാഗമപ്രതീക്ഷയോടുകൂടിയിരുന്ന വാസവദത്തയ്ക്കു 'സമയമായില്ല' എന്ന പഴയ പല്ലവിയിലുള്ള മറുപടി തന്നെയാണല്ലോ ലഭിക്കാൻ ഇടയായതു്. ഹൃദയഭേദിയായ ഈ പ്രതിവചനം ശ്രവിച്ച നിരാശതയുടെ അഗാധതയിലേയ്ക്കു നിപതിച്ച ആ നായികയുടെ വാക്കുകൾ അസംതൃപ്തമായ കാമത്തിന്റെയും ഗാഢമായ പ്രണയത്തിന്റെയും പ്രകാശനോപാധിയാണ്. ആ വേശ്യാതിലകത്തിനു് ഉപഗുപ്തനെക്കാണുവാനുള്ള അഭിലാഷാതിരേകം അവൾതന്നെ വ്യക്തമാക്കുന്നു.

"അനുരക്തനഹോ ധനപതികൾ നിത്യമെൻകാലിൽ
കനകാഭിഷേകം ചെയ്തു തൊഴുതാൽപ്പോലും
കനിഞ്ഞൊന്നു കടാക്ഷിപ്പാൻ മടിക്കും കണ്ണുകൾ കൊച്ചു-
മുനിയെക്കാണുവാൻ മുട്ടിയുഴറുന്നല്ലോ."

ഇതിനെത്തുടർന്നു യതിമര്യാദയിൽത്തന്നെ തന്റെ ഗൃഹത്തിൽ വന്നു് ഉപഗുപ്തൻ ഭിക്ഷ സ്വീകരിക്കുന്നപക്ഷം തനിക്കു് ആ മധുരാകൃതിയെ നോക്കി രസിക്കാമല്ലോ എന്നും മററും പ്രസ്താവിക്കുന്നു. യഥാർത്ഥമായ പ്രണയമുള്ളവർ പ്രേമഭാജനങ്ങളെ തൃപ്തിപ്പെടുത്തുന്നതിനുവേണ്ടി തങ്ങളുടെ സർവ്വവിഭവങ്ങളും ഉഴിഞ്ഞുവെയ്ക്കുക എന്നുള്ളതു സാധാരണമാണ്. ഉപഗുപ്തന്റെ സാന്നിധ്യനിമിത്തകമായ സൗഖ്യമോ സമ്പർക്കജന്യമായ നിർവൃതിയോ അനുഭവിക്കാനും തന്റെ സർവ്വവിഭവങ്ങൾകൊണ്ടും അദ്ദേഹത്തെ ആരാധിക്കാനും സാധിക്കയില്ലെന്നുവന്നപ്പോൾ വാസവദത്ത—

"അർത്ഥഭാണ്ഡങ്ങൾതൻകനം കുറഞ്ഞുപോകുന്നു, തോഴി—
യിത്തനുകാന്തിതൻ വിലയിടിഞ്ഞിടുന്നു.
വ്യർത്ഥമായ്ത്തോന്നുന്നു കഷ്ടമവൻ കാണാതെനിക്കുള്ള
നൃത്തഗീതാദികളിലെ നൈപുണിപോലും"

എന്നിപ്രകാരം വിചാരിക്കുന്നതു് അവളുടെ പ്രണയദാർഢ്യത്തിനു സാക്ഷ്യം വഹിക്കുന്നു.

ആശാന്റെ ആത്മഗീതങ്ങളായ ഖണ്ഡകാവ്യങ്ങളിൽനിന്നു പ്രേമഗീതത്തിനു ചില ഉദാഹരണങ്ങളാണു മുകളിൽ പ്രകാശിപ്പിച്ചതു്. തന്റെ ദീർഘങ്ങളായ കൃതികളിൽ ഉപനിബദ്ധങ്ങളായ ഈ വക പ്രേമ

ഗീതങ്ങളല്ലാതെ ആശാൻ പ്രേമൈകപരങ്ങളും അനതിദീർഘങ്ങളുമായ ഗീതങ്ങൾ രചിച്ചിട്ടുണ്ടോ എന്നുള്ളതു് അന്വേഷ്യവുമാണ്. പ്രസിദ്ധീകൃതങ്ങളായ അദ്ദേഹത്തിന്റെ ചില കൃതികളിൽ കാണുന്നതുപോലെയുള്ള ലൗകികശൃംഗാരവൈമുഖ്യം ആശാന്റെ ജീവിതത്തിലും ഉണ്ടായിരുന്നു എന്നുള്ളതിനു തെളിവില്ലാത്തതിനാൽ അദ്ദേഹം അനുരാഗേരിതനായി ചില പ്രേമഗീതങ്ങൾ നിർമ്മിച്ചുകാണണമെന്നു ന്യായമായി അനുമാനിക്കാം. ചില ലഘുകൃതികളിൽ വ്യക്തമായല്ലെങ്കിലും ആശാന്റെ പ്രേമരഹസ്യം നിഴലിച്ചുകാണുന്നുണ്ട്. 'പുഷ്പവാടി'യിൽ പ്രസിദ്ധീകരിച്ചിരിക്കുന്ന നിഷ്കപടതയോടു" എന്ന ലഘുകൃതി വായിക്കുന്ന ഒരു സഹൃദയനു് ഇതിൽ എന്തോ അന്തർഹിതമായ അർത്ഥമുണ്ടെന്നു തോന്നിപ്പോകും. തന്റെ കാമുകസമ്പർക്കം മനസ്സിലാക്കിയ ഗുരുജനങ്ങളുടെ ഭർത്സനവും തർജ്ജനവും നിമിത്തം വിഷാദാത്മകമായ ഒരാവസ്ഥയിൽ പെട്ടിരിക്കുന്ന ഒരു നായികയെ കാമുകൻ സാന്ത്വനപ്പെടുത്തുന്ന രീതിയാണ് ഈ കവിത വായിക്കുമ്പോൾ പ്രതീതമാകുന്നതു്. പല വിധത്തിൽ കാമിനിയെ സമാധാനപ്പെടുത്തിയശേഷം—

"ജീവിതരണത്തിലതിമാനമൊടു ഞാൻ എൻ—
ദേവി ഇണനില്പിൽ വിജയിപ്പതിനാലെ
പൂവിൽ മണവും മണിവിളക്കിലൊളിയും പോൽ
നീ വിലസുകെന്റെ മനതാരിൽ മറയാതെ"

എന്നു പ്രാർത്ഥിക്കുന്ന രാഗത്തു പ്രേമതരംഗിതമായ ഒരു ഹൃദയത്തിന്റെ അടിത്തട്ടിൽനിന്നു ഉയരുന്ന ഗീതത്തിന്റെ മാധുര്യവിലാസം കളിയാടുന്നുണ്ട്. ഈ വിധത്തിൽ മററു ചില പ്രേമഗീതങ്ങളും ആശാന്റെ കൃതികളിൽക്കാണാൻ കഴിയും. ആശാന്റെ പ്രേമഗീതങ്ങൾ ദീർഘകാവ്യങ്ങളിൽ അന്തർനിഹിതങ്ങളായിരിക്കയും മിക്കവയിലും ദുർഗ്രഹത ഉണ്ടായിരിക്കയും ചെയ്യുന്നു എന്ന കാര്യം അനുസ്മരിക്കേണ്ടതുണ്ട്. വള്ളത്തോളിന്റെ പ്രേമഗീതങ്ങളാവട്ടെ, ഒററപ്പെട്ടവയും ദുർഗ്രഹതയില്ലാത്തവയും പ്രസന്നമായ പ്രേമത്തെ പ്രതിഫലിപ്പിക്കുന്നവയുമാണ്.

ഇനി ശോകഭാവവ്യഞ്ജകങ്ങളായ ഗീതങ്ങൾ പരിശോധിക്കാം. 'വീണപൂവ്" എന്ന ശോകഗീതവുമായിട്ടാണ് ആശാൻ കേരളസാഹിത്യരംഗത്തു പ്രവേശംചെയ്തതെന്ന വസ്തുത പ്രസിദ്ധമാണല്ലോ. അദ്ദേഹത്തിന്റെ കൃതികളിൽ ശോകഭാവം ക്രമാധികമായി പ്രസരിക്കുന്നുണ്ടെന്നുള്ളതു സഹൃദയന്മാർക്കു് അതിരോഹിതമായ ഒരു പരമാർത്ഥമാണ്. ആശാന്റെ ഖണ്ഡ

കാവ്യങ്ങളിൽ ഒന്നുകിൽ കവിക്കോ അല്ലെങ്കിൽ ഒരു കഥാപാത്രത്തിനോ ശോകതപ്തമായ ഹൃദയത്തോടുകൂടി വിലപിക്കേണ്ട ഒരവസരം അവ്യഭിചാരിതമായി ഉണ്ടായിരിക്കും. പോരെങ്കിൽ, പ്രരോദനം, അനുതാപം ഇടങ്ങിയ കൃതികൾ സ്നേഹപാത്രങ്ങളായ വ്യക്തികളുടെ നിത്യവിയോഗത്താൽ വ്രണിതഹൃദയനായി കവി നിർമ്മിച്ചിട്ടുള്ളവയുമാണ്. ആശാന്റെ കവനശക്തി അനവധികമായി അനുഗ്രഹിച്ചിട്ടുള്ള ശോകഗീതശാഖയെ വിശദീകരിക്കുവാൻ ഒരുമ്പെടുന്ന എന്റെ സ്മൃതിപഥത്തിൽ ഉദാഹരണങ്ങൾ അഹമഹമികയാ സന്നിധാനം ചെയ്യുന്നുണ്ട്. പരിണയോന്മുഖമായിരുന്ന ഒരു കുസുമം അതിന്റെ ഭ്രമരകാമുകനെ നിത്യദുഃഖത്തിൽ ആഴ്ത്തിക്കൊണ്ട് അകാലപതനത്തിനു വിധേയമായ ഒരു സന്ദർഭമാണ് വീണപൂവിൽ സംഘടിതമായിരിക്കുന്നത്. ഈ കാഴ്ച കണ്ടു സഹോദരബുദ്ധിയോടുകൂടി വിലപിക്കുന്ന ഒരു ഭാഗമാണ് കവി ഇവിടെ അംഗീകരിച്ചിരിക്കുന്നത്. അചിരമെങ്കിലും ജ്യോതിർമയമായ ഒരു ജീവിതമാണ് ഈ പുഷ്പത്തിന് ഉണ്ടായിരുന്നതെന്നുള്ളതിൽ കവിക്ക് അല്പം ആശ്വാസം ഉണ്ടെങ്കിലും സോദരനിർവിശേഷമായ സ്നേഹത്തിന്റെ പ്രസരംനിമിത്തം ശോകമയമായ രീതിയിൽ വീണ്ടും ഇങ്ങനെ വിലപിക്കുന്നു–

"എന്നാലുമുണ്ടഴലെനിക്കു വിയോഗമോർത്തും
ഇന്നത്ര നിൻകരുണമായ കിടപ്പു കണ്ടും
ഒന്നല്ലി നാമയി സഹോദരരല്ലി പൂവേ
ഒന്നല്ലി കൈയിഹ രചിച്ചതു നമ്മെയെല്ലാം"

ഇംഗ്ലീഷിൽ 'എലിജി' എന്നു പറയുന്ന രീതിയിൽ സ്വതന്ത്രവും സലക്ഷണവുമായ ഒരു കൃതി ഭാഷയിൽ ആദ്യമായിട്ടുണ്ടായതു പ്രരോദനമാണെന്നു നിശ്ശങ്കം അഭിപ്രായപ്പെടാം. എന്നുമാത്രമല്ല, നാളിതുവരെ ഇത്ര പ്രൗഢമായ മറ്റൊരു വിലാപകാവ്യം ഭാഷാസാഹിത്യത്തിൽ ഉണ്ടായിട്ടില്ലെന്നുള്ളതും ഖണ്ഡിച്ചു പറയാവുന്നതാണ്. ഈ കൃതിയിൽ, ആശാന്റെ ശോകപാരമ്യത്തെക്കാളും കൂടുതൽ പ്രതിഫലിച്ചുകാണുന്നത് ഒരു കാവ്യകാരനെന്ന നിലയിൽ അദ്ദേഹത്തിനുണ്ടായിരുന്ന കലാവൈദഗ്ധ്യമാണെന്നു തോന്നുന്നു. ഈ പ്രസ്താവനയിൽനിന്ന് ഈ കൃതിയിൽ ശോകഭാവപ്രധാനങ്ങളായ ഭാഗങ്ങളുമില്ലെന്ന് എനിക്ക് അഭിപ്രായമുണ്ട് എന്നു തെറ്റിദ്ധരിക്കേണ്ടതില്ല. സാമാന്യമായ ശോകച്ഛായ എല്ലാ പദ്യങ്ങളിലുമുണ്ടെങ്കിലും അതിന്റെ കാഠിന്യം ചില ഭാഗങ്ങളിൽമാത്രമേ അധികമായി പ്രത്യക്ഷപ്പെടുന്നുള്ളു.

എ. ആർ. തിരുമേനിയുടെ ചിതയിൽനിന്ന് ഉദിതമായ ധൂമനാളത്തെ പരാമർശിച്ചുകൊണ്ട് കവി പറയുന്നഭാഗം ശ്രദ്ധിക്കുക—

ഹാ ! കാലാഭിഭവം വെടിഞ്ഞനുപദം പൊങ്ങുന്ന ദാക്ഷിണ്യമേ,
ലോകാരാധിതരീതിയാന്ന ലളിതശ്രീ തേടുമൗദാര്യമേ,
പാകാർദ്രാവിരതാശ്രിതപ്രണയമേ, നിർഗേഹരായ് നിങ്ങളി-
ന്നേകാലംബനമായൊരാലയമിതാ കത്തുന്നു കേണീടുവിൻ ! ”

കവിയുടെ ഹൃദയോദ്ഭിന്നമായ ഒരു തീക്ഷ്ണവിലാപമാണ് നാം ഈ ശ്ലോകത്തിലൂടെ ശ്രവിക്കുന്നത്. ഏകദേശം നൂററൻപതു ശ്ലോകങ്ങളോളം അടങ്ങിയിരിക്കുന്ന സാമാന്യം ദീർഘമായ ഈ വിലാപകാവ്യം രസവൈകല്യമോ ഔചിത്യഭംഗമോ വരുത്താതെ രചിക്കാൻ കവിക്കു സാധിച്ചതു്, ശോകവികാരത്തെ വഹിക്കാൻ അദ്ദേഹത്തിന്റെ ഹൃദയത്തിനുണ്ടായിരുന്ന അന്യാദൃശശക്തിയെ വെളിപ്പെടുത്തുന്നുണ്ട്. ആശാന്റെ മാതാവിന്റെയും ചില സ്നേഹിതന്മാരുടെയും മററും ചരമത്തിൽ അനുശോചിച്ചുകൊണ്ടദ്ദേഹം ശോകഗീതങ്ങൾ നിർമ്മിച്ചിട്ടുണ്ടെങ്കിൽ അവയെല്ലാം പ്രത്യേകം പരാമർശിച്ച് ഈ ഭാഗം ദീർഘിപ്പിക്കുന്നില്ല.

കോമളപ്രകൃതിയായ വള്ളത്തോളിന്റെ ഹൃദയത്തിനു ശോകവാഹിനിയിൽ മജ്ജനോന്മജ്ജനം ചെയ്യാൻ വളരെ കൗതുകമുള്ളതായി തോന്നുന്നില്ല. കുമാരനാശാന്റെയും വള്ളത്തോളിന്റെയും കവിഹൃദയങ്ങൾക്കുള്ള ഒരു സാരതരമായ വ്യത്യാസമാണിതു്. വള്ളത്തോളിന്റെ വിഷാദാത്മക കവിതകളിൽ, ആശാൻ കൃതികളിലെപ്പോലെ ഉത്കടമായ ശോകത്തിന്റെ താണ്ഡവം കാണാൻ കഴിയുകയില്ല; ധാരാവാഹിയായി ശോകഭാവം പ്രവഹിക്കുന്ന ദീർഘങ്ങളായ ദീർഘികകൾ വള്ളത്തോൾ രചിച്ചിട്ടുമില്ല. പ്രതിപാദ്യവിഷയത്തിൽ ആശാന്റെ വീണപൂവിനോടു സാദൃശ്യം വഹിക്കുന്ന ഒരു കൃതിയാണ് വള്ളത്തോളിന്റെ ‘കീററതലയണ’. എന്നാൽ അർത്ഥാന്തരവ്യഞ്ജനകൊണ്ടും ഗഹനമായ ചിന്താപ്രകാശംകൊണ്ടും സർവ്വസമ്മതമായ ആശാന്റെ ‘വീണപൂവ്’ എവിടെ, ലാഘവമേറിയ ഭാവനാവിശേഷങ്ങൾകൊണ്ടു ഹൃദ്യതവരുത്തിയ വള്ളത്തോളിന്റെ ‘കീററതലയണ’ എവിടെ? വള്ളത്തോളിന്റെ ശോകാത്മകങ്ങളായ കൃതികളുടെ കൂട്ടത്തിൽ ഏററവും പ്രാധാന്യമർഹിക്കുന്നതു് അദ്ദേഹത്തിന്റെ ബാധിര്യവൈധുര്യത്തെ ആസ്പദമാക്കി രചിച്ചിട്ടുള്ള വിലാപകൃതിയാണ്.

കുമാരനാശാന്റെ താത്ത്വികമനോഭാവം അദ്ദേഹത്തിന്റെ കൃതികൾക്ക് അനന്യസാധാരണമായ ഗൗരവവും സൗഭാഗ്യവും പ്രദാനംചെയ്തിട്ടുണ്ട്. ഈ മഹാകവിയുടെ ഏതു കവിത പരിശോധിച്ചുനോക്കിയാലും അതു താത്ത്വികഗീതങ്ങളാൽ പ്രകീർണ്ണമാണെന്നു കാണാവുന്നതാണ്. വിഗ്രഹാരാധനയിലോ ഇതുപോലെയുള്ള മറ്റു മതാചാരങ്ങളിലോ ആശാന് വിശ്വാസമുണ്ടായിരുന്നതായി തോന്നുന്നില്ല. എന്നാൽ പല മതങ്ങളിലെയും തത്ത്വങ്ങൾ അദ്ദേഹം ഗ്രഹിച്ചിരുന്നു എന്നും അവയെല്ലാം യുക്തിവാദത്തിന്റെ സാഹായ്യത്തോടുകൂടി അദ്ദേഹം പരിശോധിച്ചിരുന്നു എന്നും മഹാകവിയുടെ കൃതികൾ ഓരോന്നും വിളിച്ചുപറയുന്നുണ്ട്. നമ്മുടെ അന്ധമായ വിശ്വാസത്തെ ആവശ്യപ്പെടുന്ന മതസിദ്ധാന്തങ്ങളെ അനാദരിച്ചു മനുഷ്യജീവിതത്തെയും ലോകസംഭവങ്ങളെയും താത്ത്വികമായ ഒരു ദൃഷ്ടിയോടുകൂടി വിമർശിക്കുന്നതിനായിരുന്നു ആശാൻ ഉദ്യമിച്ചിരുന്നതു്. ചന്ദ്രികാസുന്ദരമായ യാമിനിയുടെ പ്രഥമയാമത്തിൽ പ്രശാന്തരമണീയമായ തപോവനോപകണ്ഠത്തിൽ സ്ഥലകാലബോധമെന്യേ ചിന്താനിമഗ്നയായി വിഹരിച്ചുകൊണ്ടിരുന്ന സീതയുടെ സ്വച്ഛന്ദവചനങ്ങൾ പ്രായേണ ആശാന്റെ ചിന്താസമ്പത്തിനെത്തന്നെയാണ് പ്രകാശിപ്പിച്ചിരിക്കുന്നതു്. ഈ ചിന്താപരമ്പരയെ വിശകലനംചെയ്തു് ആശാന്റെ ആദർശങ്ങളെയും അഭിപ്രായങ്ങളെയും ആവിഷ്കരിക്കാൻ ഇവിടെ ഉദ്യമിക്കുന്നില്ല. വിചാരോന്മുഖിയായ ആ സാധ്വിയുടെ അനുഭവത്തിനു് അനുരൂപവും കവി സർവ്വദാ വിശ്വസിച്ചിരുന്നതുമായ ലോകചാഞ്ചല്യതയാണ് ഈ വിചാരശൃംഖലയുടെ ഒന്നാമത്തെ കണ്ണികയായിരിക്കുന്നതു്.

> "ഒരു നിശ്ചയമില്ലയൊന്നിനും
> വരുമോരോ ദശ വന്നപോലെ പോം
> വിരിയുന്നു മനുഷ്യനേതിനോ
> തിരിയാ ലോകരഹസ്യമാർക്കുമേ"

എന്ന പദ്യത്തിൽ കവി പ്രകാശിപ്പിച്ചിരിക്കുന്ന പ്രപഞ്ചത്തിന്റെ ക്ഷണികത്വവും അജ്ഞാതരഹസ്യതയും അദ്ദേഹം മറ്റു പല കൃതികളിലും ഉപപാദിച്ചിട്ടുള്ളതുതന്നെയാണ്. സൂക്ഷ്മതമങ്ങളായ ചിന്തകൾകൊണ്ടും ഗഹനമായ പ്രതിപാദനസരണികൊണ്ടും ഈ കൃതിയെ താത്ത്വികമായ ഒരു നിരീക്ഷണം വലയംചെയ്യുന്നുണ്ടെന്നുള്ളതു് എടുത്തുപറഞ്ഞുകൊള്ളട്ടെ. പ്രാരംഭത്തിൽ ശ്മശാനത്തെ അധ്യാത്മവിദ്യാലയമായി ഉല്ലേഖനംചെയ്തതിനു ശേഷം സമീപപ്രദേശത്തു പൂത്തുനില്ക്കുന്ന മുരിക്കു്, മുൾക്കള്ളി, എരിക്കു

എന്നിവ ചൂണ്ടിക്കാണിച്ചുകൊണ്ടു് ആശാൻ ചെയ്യുന്ന പ്രസ്താവന അദ്ദേഹത്തിന്റെ താത്ത്വികകവനത്തിന്റെ വൈജയന്തിയാണ്.

"ചോരച്ചെങ്കനൽ ചേർന്ന കൊള്ളിനിരപോൽ
പൂക്കും മുരിക്കും പരം
ചാരത്തീയെരിതീയൊടൊത്ത കുസുമം
വായ്ക്കുന്ന മുൾക്കള്ളിയും
ചാരം പൂണ്ടു ചമുണ്ട പൂവൊടിവിടം
ചൂഴ്ന്നോരെരിക്കും സ്വയം
സാരജ്ഞർക്കു നരേതിഹാസചരമ-
സ്സന്ധ്യം പ്രസംഗിക്കയാം."

പ്രകൃതിയുടെ തത്ത്വാവിഷ്കരണമായുള്ള വ്യാഖ്യാനം കവിതയുടെ ധർമ്മമാണ്. ഈ ധർമ്മനിർവ്വഹണത്തിന്റെ പരിസ്ഫൂർത്തിയാണ് നാം ഇവിടെ കാണുന്നതു്. സന്ദർഭോചിതമായ രസപ്രകർഷത്തോടും അവഗാഢമായ ചിന്തയുടെ സ്ഫുരണത്തോടുംകൂടി ഈ രീതിയിൽ കവനംചെയ്യുന്നതിനു് ആശാനെ അതിശയിക്കുന്ന ഒരു കവി ആധുനികകാലത്തു മലയാളത്തിൽ ഉണ്ടായിട്ടില്ലെന്നു തീർത്തുപറയാം. പ്രരോദനം, ചിന്താവിഷ്ടയായ സീത എന്നിങ്ങനെയുള്ള കൃതികളിൽ പ്രതിബിംബിച്ചുകാണുന്ന ആശാന്റെ തത്ത്വചിന്താഭിനിവേശം അദ്ദേഹത്തിന്റെ പല ലഘുകൃതികളിലും ദൃശ്യമാകുന്നുണ്ടു്. 'വനമാല'യിൽക്കാണുന്ന 'ലോകം' എന്ന കൃതി ആശാൻ താത്ത്വികമായ ഒരു വീക്ഷണപഥത്തിലൂടെ ലോകാവലോകനം ചെയ്തതിന്റെ പരിണതഫലമാണ്. പ്രകൃതിയിൽക്കാണുന്ന മാസൃണാംശങ്ങളും ആശാനെ വശീകരിക്കാൻ സമർത്ഥങ്ങളല്ല. സുഭഗമായ ആരണ്യത്തിൽ ദുഷ്ടസത്ത്വങ്ങളും അഴകുള്ള അംഭോദത്തിൽ ഇടിത്തീയും മനോജ്ഞമായ ഹ്രദത്തിൽ നക്രവും ഉൾക്കൊള്ളുന്ന ഈ ലോകവൃത്തിയെക്കുറിച്ചു് ചിന്തിക്കുന്ന ആശാനു പേടിയാകും. ഈ പ്രപഞ്ചത്തിൽ അനുക്ഷണം നടന്നുകൊണ്ടിരിക്കുന്ന വസ്തുസ്ഥിതിവിപര്യാസവും ആത്മണനൃപം നിഹനിക്കുന്ന 'മൃത്യുവിൻനൃത്ത'വുമാണ് ഈ ലോകത്തിലെല്ലാ കണ്ണോടിക്കുന്ന താത്ത്വികനായ കവിക്കു പ്രത്യക്ഷപ്പെടുന്നതു്. തേജോരാശികളായ സൂര്യനും ചന്ദ്രനും നക്ഷത്രങ്ങളും നശിച്ചു. 'അവികലമിതും കൂടാം നാളെ' എന്നു ചിന്തിക്കുന്ന കവി 'അവനി വാഴ്‌വു കിനാവു കഷ്ടം' എന്നു വീണപൂവിൽ പ്രസ്താവിച്ചതുപോലെ,

"..........................................അദ്ധ്യായുറങ്ങു–
ന്നവിടെയായി കിനാവും കണ്ടു കൊണ്ടാടി മർത്ത്യൻ"

എന്നിങ്ങനെയൊരു തത്ത്വദർശിയെന്ന നിലയിൽ, അജ്ഞമായ ലോകത്തോടു സഹതാപം പ്രദർശിപ്പിക്കുന്നു. വിശാലമായ വിശ്വതലത്തിൽ നാം നിവസിക്കുന്ന ഭൂമിക്കും ഈ വിസ്തൃതമായ ഭൂതലത്തിൽ മനുഷ്യനും ഉള്ള നിസ്സാരതയെക്കുറിച്ച് ആശാൻ ഇങ്ങനെ ചിന്തിക്കുന്നു:

"പ്രഥിതമിഹ ചുഴന്നീടുന്നഹോ വിണ്ണിൽനിന്നി–
പ്പൃഥിവിയുമിഹ രശ്മിഭ്രാന്തമാം രേണുപോലെ
സ്ഥിതി മനുജനിതിങ്കൽ ഹന്ത! നീർത്തുള്ളിയോർത്താ–
ലതിലെഴുമണുജീവിക്കൊത്ത വാരാശിയത്രേ."

കുമാരനാശാന്റെ താത്ത്വികഗീതങ്ങളെക്കുറിച്ച് എത്ര ദീർഘമായും ഉപന്യസിക്കാൻ കഴിയും. മലയാളസാഹിത്യത്തിന്റെ പരിവർത്തനദശയിൽ ആശാൻ ചെയ്ത താത്ത്വികഗീതസംഭാവന കൈരളിയെ ക്രമാധികം കവിക്കു വിധേയമാക്കിത്തീർത്തു. ആശാന്റെ ഏതാദൃശഗീതങ്ങൾ, അനുഗാമികളായ കവികൾക്കു താത്ത്വികഗീതനിർമ്മാണത്തിനു് പ്രചോദനപ്രദമായിത്തീർന്നിട്ടുണ്ടെന്നുള്ളതും പ്രസ്താവിച്ചുകൊള്ളട്ടെ.

വള്ളത്തോളിന്റെ കൃതികളിൽ, ആശാന്റെ താത്ത്വികഗീതങ്ങളോടു സാദൃശ്യപ്പെടുത്താവുന്ന ഭാഗങ്ങൾ ദുർലഭങ്ങളായിരിക്കാനേ തരമുള്ളു. ആശാനെപ്പോലെ ചിന്താപ്രചോദിതമായ തത്ത്വനിരൂപണത്തിനുള്ള വാസനയോ സാമർത്ഥ്യമോ വള്ളത്തോളിനില്ലായിരുന്നു. ആശാൻ അനുവാചകരുടെ ബുദ്ധിയിലും ഹൃദയത്തിലും ഭാരം ആരോപിക്കുമ്പോൾ, വള്ളത്തോൾ തന്റെ ഹൃദയഹ്രദത്തിൽനിന്നും നിർഗ്ഗളിക്കുന്ന ഭക്തികുല്യയിൽ സഹൃദയന്മാരെ സ്നാനംചെയ്യിച്ച് ആനന്ദത്തിന്റെ അതിഥികളാക്കുന്നു എന്ന പരമാർത്ഥം വിസ്മരിച്ചുകൂടാ. യുക്തിശാസനം അനുവദിക്കാത്ത അന്ധവും എന്നാൽ മധുരവുമായ ഭക്തികൊണ്ടു തരളഹൃദയനായി കാവ്യരചനചെയ്തു ഭക്തലോകത്തെ രസിപ്പിക്കാൻ ആശാനു സാധിച്ചിട്ടില്ല. ജ്ഞാനയോഗത്തിന്റെയും കർമ്മയോഗത്തിന്റെയും ഇടയ്ക്കു ദോലാഖേലനംചെയ്ത കുമാരനാശാനും ഭക്തിയോഗത്തെ സർവ്വഥാ ശരണമായി അവലംബിച്ചിരുന്ന വള്ളത്തോളും ആദ്ധ്യാത്മികവിഷയത്തിൽ ദക്ഷിണോത്തരധ്രുവങ്ങളെപ്പോലെ അന്തരിതന്മാരാണ്.

ആശാന്റെ സാമൂഹികവീക്ഷണം പ്രതിഫലിപ്പിക്കുന്ന ഗീതങ്ങളെപ്പറ്റി ഇനി പരാമർശിക്കേണ്ടിയിരിക്കുന്നു. ആശാൻ ജീവിച്ചിരുന്ന കാലത്തെ സാമുദായികസ്ഥിതി അദ്ദേഹത്തിന്റെ ജീവിതത്തെയും കാവ്യരചനയെയും സാരമായി ബാധിച്ചിട്ടുണ്ടെന്നുള്ളത് ആക്ഷേപരഹിതമായ ഒരു പരമാർത്ഥമാണ്. ജാതിവ്യവസ്ഥയിലെ ഉച്ചനീചത്വംകൊണ്ടു വിഘടിതവും സ്പർദ്ധാഗ്രസ്തവുമായ ഒരു ജനസമുദായമദ്ധ്യത്തിലാണ് ആശാൻ ജീവിച്ചിരുന്നത്. പ്രകൃതിയിലെ ആകസ്മികതയുടെ ഫലമായി ഈ മഹാപുരുഷൻ, സമുദായശ്രേണിയിലെ താഴ്ന്ന ഒരു മണ്ഡലത്തിലാണ് ജനിക്കാൻ ഇടയായത്. അധഃകൃത സമുദായങ്ങളിലെ വ്യക്തികളുടെ മഹത്വത്തിനു സ്വച്ഛന്ദപ്രകാശനമനുവദിക്കാത്ത ഈ സാമുദായികനിയമം ആശാന്റെ പുരോഗതിയിൽ ഒരു നിരോധനഭിത്തിപോലെ നിന്നിരുന്നു. ദുർലംഘ്യമായ ഈ നിയമഭിത്തിയെ ലംഘിക്കുന്നതിനുള്ള ഒരു സമരമായി ആശാന്റെ ജീവിതം രൂപാന്തരപ്പെട്ടു. മഹാകവിയുടെ തീവ്രമായ സ്വാതന്ത്ര്യാഭിലാഷവും സമുദായം അദ്ദേഹത്തിന്റെ നേർക്കുചൂണ്ടിയ ദുഃസഹമായ പാരതന്ത്ര്യവും തമ്മിലുള്ള പോരാട്ടം അദ്ദേഹത്തിന്റെ ആഭ്യന്തര ജീവിതത്തിലെ അതിപ്രധാനമായ ഒരു ദീർഘസംഭവമത്രേ. സ്വതന്ത്രസ്വതന്ത്രനായിരുന്ന കുമാരനാശാൻ ഈ ജാതിരാവണന്റെ ഊവ്ന്തരത്തിലൂടെ സഞ്ചരിക്കാനുള്ള വൈമനസ്യം നിമിത്തം നിരുദ്ധമാർഗ്ഗനായി പലപ്പോഴും വിലപിച്ചിട്ടുണ്ട്. സിംഹസദൃശമായ പരാക്രമത്തോടുകൂടി ഈ രാക്ഷസനെ നിലംപതിപ്പിക്കുവാൻ കുതിച്ചു ചാടിയിട്ടുണ്ട്. സമദുഃഖിതരായ സോദരന്മാരെ ലക്ഷ്യമാക്കി ഈ സ്വാതന്ത്ര്യഘാതകനെ ധ്വംസിക്കാൻ ആഹ്വാനകാഹളം മുഴക്കിയിട്ടുണ്ട്. ഈ പരിവേദനങ്ങളുടെയും ഉദ്ധതഗർജ്ജനങ്ങളുടെയും സമരകാഹളങ്ങളുടെയും അനുരണനം കൊണ്ട് ആശാന്റെ കാവ്യാന്തരീക്ഷം മാറ്റൊലിക്കൊള്ളുന്നു. ഹൈന്ദവസോപാനത്തിൽ ഈശ്വരനോടടുത്തുനില്ക്കുന്ന ഉത്കൃഷ്ടജാതിക്കാരുടെ മൂർഖതയും അസംസ്കൃതരായുഴറുന്ന അധഃകൃതരുടെ നിസ്സഹായതയും മററും പ്രകാശിപ്പിക്കുന്ന തീയക്കുട്ടിയുടെ വിചാരത്തിൽ ശോകകാലുഷ്യം കാണുന്നുണ്ട്:

"ചിന്തിച്ചിട്ടന്നെളിമ കണ്ടു ചവുട്ടിയാഴ്ത്താൻ
ചന്തത്തിനായ് സഭകളിൽ പറയുന്നു ഞായം;
എന്തോർക്കിലും കപടവൈഭവമാണു ലോകം
പൊന്തുന്നു, ധാർമ്യനിര താണു വശംകെടുന്നു."

ഇങ്ങനെ ശപ്തമായ ഈ ജാതിവ്യത്യാസം താണജാതിക്കാരെ തേജോവധം ചെയ്യുന്നു എന്നു ശോകാർത്തനായി പ്രസ്താവിക്കുന്ന കവി ഈ അനാചാരം നിമിത്തം കേരളഭൂമിക്കുണ്ടാകുന്ന ഭീമമായ നഷ്ടത്തെക്കുറിച്ച് ഇങ്ങനെ വിലപിക്കുന്നു:

എത്ര പെരുമാക്കളാം ശങ്കരാചാര്യന്മാ-
രെത്രയോ തുഞ്ചന്മാർ കുഞ്ചന്മാരും
ക്രൂരയാം ജാതിയാൽ നൂനമലസിപ്പോയ്
കേരളമാതാവേ, നിൻവയററിൽ''

വ്യക്തികളുടെ വളർച്ച നിയമംകൊണ്ടു നിരോധിക്കാത്ത ഒരു സമുദായത്തിനുമാത്രമേ ജനഹിതൈഷികളായ ഭരണാധികാരികളെയും ധിഷണാശാലികളെയും താത്ത്വികന്മാരെയും അനുഗ്രഹീതരായ കലാകാരന്മാരെയും സൃഷ്ടിക്കാൻ സാധിക്കയുള്ളു എന്ന പരമാർത്ഥം ഇതിനെക്കാറം ഹൃദയസ്പൃക്കായ രീതിയിൽ എങ്ങനെയാണ് പ്രതിപാദിക്കുക? പ്രപഞ്ചനിഷ്കർഷണത്തിൽ സംജാതമാകുന്ന ഓരോ കുസുമവും പൂർണ്ണമായ വികാസം പ്രാപിക്കണമെന്നാണ് മമത്വത്തിൽ സമത്വം പാലിക്കുന്ന സർവേശ്വരന്റെ അഭിമതം. ഈ ഈശ്വരാഭിലാഷത്തെ വൈഫല്യപ്പെടുത്താൻ ഉയർത്തുന്ന സമരക്കൈകളെ ലക്ഷ്യമാക്കി കവി ഇങ്ങനെ താക്കീതുചെയ്യുന്നു:

“എല്ലാ സുമവുമവന്റെയിച്ഛക്കൊത്തു
മെല്ലെ വളർന്നു തൻപൂർണ്ണതയിൽ
ചെല്ലാനുഴറുകയാണഗ്ഗതിയാരും
തല്ലി നിർത്താതെ സൂക്ഷിച്ചുകൊൾവിൻ''

വിജ്ഞാനസൗധത്തിന്റെ ഉന്നതമായ ഒരു തലത്തിൽ നിന്നുകൊണ്ട് ഈശ്വരമതം വ്യാഖ്യാനിച്ച് അധികാരഭാവത്തോടുകൂടി നല്കുന്ന ഒരു അനുജ്ഞയുടെ സ്വരമാണ് ഈ ഭാഗത്തു ധ്വനിക്കുന്നത്. 'ദുരവസ്ഥ'യുടെ അവസാനഭാഗത്തു വൈദികന്മാരുടെ കർണ്ണഭിത്തികളെ വിദാരണംചെയ്യുന്ന ഒരു ഭീഷണഗർജ്ജനം മാറ്റൊലിക്കൊള്ളുന്നു. ഭാവിയിലേയ്ക്കു ക്രാന്തവീക്ഷണം ചെയ്തുകൊണ്ട്, കേരളീയസംസ്കാരചരിത്രത്തിന്റെ പുരോഗമനപഥത്തെ ദീർഘദർശനം ചെയ്തുകൊണ്ട്, ജാതിദുർഗ്ഗത്തിന്റെ ദ്വാരപാലകന്മാരുടെ നേർക്കുള്ള ഈ വെല്ലുവിളി അക്കാലത്തു പലരെയും ശല്യപ്പെടുത്തിയിരിക്കാം. എന്നാൽ കാലം ആശാനെ സാധൂകരിച്ചു. ജാതിരക്ഷസ്സി

നോട് സമരംചെയ്യാൻ സ്വസമുദായാംഗങ്ങളെ ആശാൻ സിംഹനാദം മുഴക്കി ആഹ്വാനംചെയ്യുന്നതിൽ ഗഹനമായ പ്രേരണാശക്തി ലയിച്ചിരിക്കുന്നു.

“ഉണരിനുണരിനുള്ളിലാത്മശക്തി–
പ്രണയമെഴും സഹജാതരെ, ത്വരിപ്പിൻ
രണപടഹമടിച്ചു ജാതിരക്ഷ–
സ്സുണവൊരിടങ്ങളിലൊക്കെയെത്തി നേപ്പിൻ”

ജാതിവ്യത്യാസത്തിൻെറ അസഹ്യതനിമിത്തം വ്യഥിതഹൃദയനായ കവി ഇങ്ങനെ പല ഗീതങ്ങളും രചിച്ചിട്ടുള്ളതുകൂടാതെ സർവ്വതോമുഖമായ ഐക്യസ്ഥാപനത്തിനുവേണ്ടി 'പ്രഭാതനക്ഷത്രം' മുതലായ കൃതികളിലൂടെ ശക്തിയായി വാദിച്ചിട്ടുമുണ്ട്.

വിവിധവിഷയകങ്ങളായ സാമൂഹികഗീതങ്ങൾ രചിച്ചു കേരളീയരെയും കൈരളിയെയും വള്ളത്തോൾ അനുഗ്രഹിച്ചിട്ടുണ്ട്. ഈ വിഭാഗത്തിൽ പെടുന്ന ഗീതങ്ങളുടെ വിഷയവൈവിധ്യത്തിൽ വള്ളത്തോൾ ആശാനെ അതിശയിക്കുന്നു എന്നു പറയാതെ തരമില്ല. ആശാൻെറ തൂലികാനുഗ്രഹത്തിനു പാത്രമാകാത്ത പല നൂതനപ്രശ്നങ്ങളെക്കുറിച്ചും വള്ളത്തോളിൻെറ കവിതാകാമിനി കടാക്ഷിച്ചിട്ടുണ്ട്. ജാത്യനാചാരത്തിൻെറ കാര്യം സ്പർശിക്കുമ്പോൾ, ജാതിശ്രേണിയിൽ സാമാന്യം സമുന്നതനിലയിൽ നിന്നുകൊണ്ടു താഴോട്ടു നോക്കുന്ന കവി അധഃസ്ഥിതരുടെ അസമത്വദുർവിപാകം കണ്ട് പരിഷ്കരണ വ്യഗ്രതയോടുകൂടി ഭാവനാരസികമായി പലതും പറയുന്നുണ്ട്. എന്നാൽ ആശാൻ,

“പാമരചിത്തം പുകഞ്ഞുപൊങ്ങും
ധൂമമാം ഈർഷ്യതാൻ ജാതി”

എന്നു പറയുമ്പോൾ, അദ്ദേഹത്തിൻെറ ഹൃദയം ജാതിയെക്കുറിച്ചു ചിന്തിക്കുമ്പോൾ അഭിമാനവഹ്നിയാൽ പുകഞ്ഞുകൊണ്ടിരിക്കുന്നതായി നമുക്കു തോന്നിപ്പോകുന്നു. ഇതിൽ അത്രത്തോളം വികാരതൈക്ഷ്ണ്യം നിഴലിക്കുന്നുണ്ട്. ഈ വ്യത്യാസത്തിനു നമ്മുടെ മഹാകവികളുടെ ജാതിവിഭിന്നത തന്നെയാവാം കാരണം.

രാഷ്ട്രീയസ്വാതന്ത്ര്യത്തെ സംബന്ധിച്ച് ആശാനുണ്ടായിരുന്ന വീക്ഷണം വള്ളത്തോളിൻേറതിൽനിന്നു വിഭിന്നമാണ്. രാഷ്ട്രീയസ്വാതന്ത്ര്യ

ത്തിനും ജാതിധ്വംസനത്തിനും സാധ്യസാധകഭാവമാണ് വള്ളത്തോൾ കല്പിച്ചിട്ടുള്ളത്. ആശാനാകട്ടെ, സമുദായകലഹദർപ്പണത്തിലൂടെയാണ് സ്വരാജ്യസിദ്ധിയെ വീക്ഷിച്ചിരുന്നത്.

"എന്തിന്നു ഭാരതധരേ, കരയുന്നു പാര-
തന്ത്ര്യം നിനക്കു വിധികല്പിതമാണതായേ!
ചിന്തിക്ക ജാതിമദിരാന്ധരടിച്ചു തമ്മി-
ലന്തപ്പെടും തനയരെന്തിനയേ സ്വരാജ്യം"

എന്നാണ് ആശാൻ ചോദിക്കുന്നത്. ജാത്യനാചാരത്തെ ഉച്ചാടനംചെയ്യാൻ സാധ്യമല്ലെന്നു നിനച്ചു നൈരാശ്യവശ്യനായ കവി നമ്മുടെ രാഷ്ട്രീയപാരതന്ത്ര്യം വിധികല്പിതമാണെന്നും അഥവാ സ്വാതന്ത്ര്യം ലഭിച്ചാൽത്തന്നെ അതു ജാതിവ്യത്യാസത്തിന്റെ സാന്നിധ്യത്തിൽ നിഷ്ഫലമാകുമെന്നും ചിന്തിക്കുന്നു. ഈ നിലയ്ക്ക് ആലോചിക്കുമ്പോൾ ആശാൻ സാമുദായികപ്രശ്നത്തിലൂടെ രാഷ്ട്രീയസ്വാതന്ത്ര്യത്തെ ദർശിച്ചിരുന്നുവെന്നും വള്ളത്തോൾ രാഷ്ട്രീയസ്വാതന്ത്ര്യമെന്ന പ്രശ്നത്തെ പുരസ്കരിച്ചു സാമൂഹ്യകാര്യങ്ങളെ നിരീക്ഷണംചെയ്തുവെന്നും അനുമാനിക്കേണ്ടിയിരിക്കുന്നു. ദേശാഭിമാനം, സ്വാതന്ത്ര്യവാഞ്ഛ, രാഷ്ട്രീയോന്മേഷം എന്നിവയാൽ പ്രോജ്ജ്വലങ്ങളായ ഗീതങ്ങളും കേരളഭൂമിയോടു തനിക്കുള്ള ഭക്തിപാരമ്യം പ്രകാശിപ്പിക്കുന്ന ഗീതങ്ങളും വള്ളത്തോൾ എഴുതിയിട്ടുണ്ട്. അദ്ദേഹം സ്വച്ഛന്ദം വിഹരിച്ച ആ ഭാവഗീതതലം കുമാരനാശാന്റെ പാദചുംബനം അനുഭവിച്ചിട്ടില്ല.



[illegible]

# താത്ത്വികപ്രവണത

കവികൾ ക്രാന്തദർശികളാണെന്നുള്ള ഭാരതീയസങ്കല്പം പാശ്ചാത്യപണ്ഡിതന്മാർക്കും അഭിമതമായിട്ടുള്ളതുതന്നെയാണ്. ‘‘ദിവ്യങ്ങളായ വിശ്വരഹസ്യങ്ങളെ നിരീക്ഷണംചെയ്യാൻ സാമർത്ഥ്യമുള്ളവർ’’ എന്നും ‘‘പ്രപഞ്ചത്തിലുള്ള അത്ഭുതത്തെയും സൗകുമാര്യത്തെയും വിശദീകരിക്കുന്ന ആചാര്യന്മാ’’രെന്നും മററും കവികളെപ്പററി സാമാന്യമായും വ്യക്തിപരമായും പാശ്ചാത്യസാഹിത്യകാരന്മാർ പ്രസ്താവിച്ചിട്ടുണ്ട്. കവികളുടെ ക്രാന്തവീക്ഷണത്തിന്റെ സ്വഭാവമെന്താണ്? അതു മററുള്ളവർക്ക് എപ്രകാരം പ്രയോജകീഭവിക്കുന്നു? എന്നിങ്ങനെയുള്ള പ്രശ്നങ്ങളുടെ സമാധാനം ആരായേണ്ടതാണ്. ‘‘അനന്തം, അജ്ഞാതം, അവർണ്ണനീയം’’ എന്നോ അതിൽക്കവിഞ്ഞോ ഉള്ള സജാതീയവിശേഷണങ്ങൾ അർഹിക്കുന്ന ഈ ലോകത്തിൽ സാധാരണനയനങ്ങൾക്കു ഗോചരീഭവിക്കാത്ത നിരവധി രഹസ്യങ്ങൾ അടങ്ങിയിട്ടുണ്ട് എന്നതു് ഒരു പരമാർത്ഥമാണ്. നിയമബോധംകൂടാതെ പൗരജീവിതം നയിക്കുന്നതുപോലെ, പ്രപഞ്ചരഹസ്യമറിയാതെ ലോകജീവിതം നയിക്കുന്നതും പരാജയത്തിൽ കലാശിക്കുവാനേ തരമുള്ളല്ലോ. ഈ വിഷമാവസ്ഥയിൽ ജനസമുദായത്തെ സഹായിക്കുന്നതിനു ശാസ്ത്രങ്ങൾക്കും ഗണനീയമായ ശക്തിയുണ്ടെ

കിലും ഇതിൽ കവനകലയ്ക്കുള്ള സാമർത്ഥ്യം അന്യാദൃശമാണ്. കവനകലയുടെ തത്ത്വാവിഷ്കരണശക്തിയും കാന്താസമ്മിതമായ ഉപദേശദാനവുമാണ് മനുഷ്യന്റെ ആഭ്യന്തരജീവിതത്തെ ശോഭനവും വിജയകരവുമാക്കുന്നത്. പ്രപഞ്ചരഹസ്യങ്ങളുടെ ആ ഛായാപടം ഭേദിച്ച് തത്ത്വങ്ങളെ സൂക്ഷ്മമായി ഗ്രഹിക്കാൻ കവികൾക്ക് അനുഗ്രഹസിദ്ധമായുള്ള ക്രാന്തവീക്ഷണമാണ്, കവനകലയുടെ ഏതാദൃശമായ വൈഭവത്തിനു കാരണമെന്നുകൂടിപ്പറഞ്ഞാൽ മേല്പറഞ്ഞ പ്രശ്നത്തിനുള്ള സമാധാനം സമ്പൂർണ്ണമായി.

പ്രപഞ്ചത്തെയും മനുഷ്യജീവിതത്തെയുംകുറിച്ചുള്ള തത്ത്വപരമായ ചിന്തകൾക്കു കവിതയിലുള്ള സ്ഥാനത്തെക്കുറിച്ചു നിരൂപകന്മാർ ഭിന്നാഭിപ്രായക്കാരാണ്. 'കല കലയ്ക്കുവേണ്ടി' എന്നു വാദിക്കുന്നവർക്കു കാവ്യകലയും തത്ത്വചിന്തയുമായി സംബന്ധിപ്പിക്കാനോ, തത്ത്വപ്രപഞ്ചനം കവിതയുടെ ഒരു ധർമ്മമാണെന്നു സമ്മതിക്കാനോ മനസ്സുണ്ടായിരിക്കയില്ല. എന്നാൽ തത്ത്വചിന്തയാണ് കവിതയുടെ മുഖ്യമായ അംശമെന്നു വാദിക്കുന്നവരും ദുർല്ലഭമല്ല. "തത്ത്വചിന്ത ആദ്യം, ഏററവും ഉത്കൃഷ്ടഫലമായ കവിത പിന്നീട്" എന്ന് ഒരു പ്രശസ്തപാശ്ചാത്യസാഹിത്യചിന്തകൻ പ്രസ്താവിച്ചിട്ടുണ്ട്. കവിതയിൽ തത്ത്വചിന്തയ്ക്കു സ്ഥാനമില്ലെന്നും തത്ത്വചിന്തയാണ് കവിതയുടെ മർമ്മമെന്നും സിദ്ധാന്തിക്കുന്ന പരസ്പരവിരുദ്ധങ്ങളായ ഈ രണ്ടു മതങ്ങളും ക്രാന്തസീമാകങ്ങളാകയാൽ അതേപടി അംഗീകാര്യങ്ങളാണെന്നു തോന്നുന്നില്ല. മനോഹരമായ രചനാവൈഭവംകൊണ്ടു കവിതയുടെ കാന്തധർമ്മത്തെ കാത്തുരക്ഷിക്കാമെങ്കിൽ പ്രതിപാദ്യവിഷയത്തെപ്പററി പ്രത്യേകിച്ചു ക്ലേശിച്ചിട്ടാവശ്യമില്ല. ശുഷ്കമായ തത്ത്വങ്ങളായാലും നീരസപ്രദങ്ങളായ ഉപദേശമായാലും അനുഗൃഹീതനായ ഒരു കവിശ്രേഷ്ഠന്റെ പ്രതിപാദനത്തിനു വിഷയമാകുമ്പോൾ സരസവും ഹൃദ്യവുമായിത്തീരും. ശ്രീരാമനെപ്പോലെ വർത്തിക്കണമെന്നും രാവണനെപ്പോലെ വർത്തിക്കരുതെന്നും ഉപദേശിക്കുന്ന രാമായണം ആർക്കും രസക്ഷയത്തിനു കാരണമായിത്തീർന്നിട്ടില്ല. എന്നാൽ അനാവശ്യമായി തത്ത്വങ്ങൾകൊണ്ടും ഉപദേശങ്ങൾകൊണ്ടും കാവ്യം നിറയ്ക്കുന്ന സമ്പ്രദായം സാഹിത്യകലയെ ഹിംസിക്കുന്ന ഒന്നാണെന്നു പറയാതെ തരമില്ല. വാർദ്ധാവിദ്യാഭ്യാസപദ്ധതിയുടെ താത്ത്വികാധിഷ്ഠാനത്തെപ്പററി നിരൂപണംചെയ്ത അവസരത്തിൽ ആന്ധ്രാസർവ്വകലാശാലയുടെ വൈസ്ചാൻസലർ ആയിരുന്ന ഡോ. സി. ആർ.

ഹെൻറി മില്ലർ ഇങ്ങനെ പ്രസ്താവിക്കയുണ്ടായി: "Personally I would rather have life without philosophy than death with plenty of philosophy." സാഹിത്യവും തത്വജ്ഞാനവുമായുള്ള ബന്ധത്തെ നിരൂപണംചെയ്യുമ്പോഴും ഈ അഭിപ്രായം ഏറെക്കുറെ അംഗീകരിക്കാവുന്നതാണ് എന്നു തോന്നുന്നു. കാവ്യവ്യാപാരത്തിന്റെ മൗലികസിദ്ധാന്തങ്ങളെ ഹിംസിക്കാതെ താത്വികങ്ങളായ ചിന്തകളും പ്രതിപാദനരീതികളും കവികൾ സ്വീകരിക്കുന്നതിനെ നിഷേധിക്കുന്നതു് ആശാസ്യമല്ല. എന്നാൽ കാവ്യശോഭയെ നിഹനിക്കുമാറു് അരോചകമായ രീതിയിൽ തത്വപ്രപഞ്ചനംചെയ്യുന്നതിനെക്കാൾ അതിന്റെ സ്പർശംപോലും ഇല്ലാതെ കാവ്യരചന നിർവ്വഹിക്കുന്നതു് ഉത്തമമായിരിക്കും.

തത്വശാസ്ത്രത്തിന്റെയും സാഹിത്യകലയുടെയും ആദർശത്തിൽ ഭാരതീയവിഭാവനയനുസരിച്ചു് ഏററവും ശ്രദ്ധേയമായ സാദൃശ്യം—, അല്ല, ഐക്യംതന്നെ—ദൃശ്യമാകുന്നുണ്ടു്. 'ബ്രഹ്മൈവ വൈ രസഃ സ ഏവ ബ്രഹ്മ' എന്ന ഉപനിഷദ്വാക്യമാണു് ഈ അഭിപ്രായത്തെ സപ്രമാണമാക്കുന്നതു്. ആനന്ദാത്മകമായ ബ്രഹ്മസ്വരൂപത്തിൽ വിലയം പ്രാപിക്കയാണു് വേദാന്തശാസ്ത്രത്തിന്റെ പരമോദ്ദേശ്യം. കാവ്യത്തിന്റെ ജീവൻ രസമാണു് എന്നു 'വാക്യം രസാത്മകം കാവ്യം' എന്ന നിർവ്വചനം കൊണ്ടു സിദ്ധമാണല്ലോ. കാവ്യാത്മഭൂതമായ രസം ആസ്വദിക്കുന്ന അവസരത്തിൽ, ബ്രഹ്മാനന്ദസബ്രഹ്മചാരിയായ ഒരാനന്ദാനുഭൂതിയാണു് അനുവാചകരിൽ ഉളവാകുന്നതെന്നു രസചർവണനിരൂപന്മാർ സമ്മതിച്ചിട്ടുണ്ടു്. ഈ തത്വമാണു് മുൻപു് ഉദ്ധരിച്ച ഉപനിഷദ്ഭാഗത്തിൽ അടങ്ങിയിരിക്കുന്നതു്. അതിനാൽ ഏകലക്ഷ്യത്തെ അഭിമുഖീകരിക്കുന്ന ഈ രണ്ടു പദ്ധതികളെയും യഥാവസരം സമ്മേളിപ്പിക്കുന്നതിൽ വലിയ അനൗചിത്യത്തിനു് അവകാശമില്ല. ഇതുകൊണ്ടുതന്നെയാണു് ഭാരതീയ തത്വശാസ്ത്രഗ്രന്ഥങ്ങളിൽ സാഹിത്യത്തിന്റെയും സാഹിത്യകൃതികളിൽ ശാസ്ത്രങ്ങളുടെയും വിലാസങ്ങൾ കാണാൻ കഴിയുന്നതു്. എന്നാൽ ഓരോന്നിന്റെയും സാഫല്യത്തിനുവേണ്ടി പരസ്പരം കൂട്ടിയിണക്കുന്ന വിഷയത്തിൽ ശാസ്ത്രകാരന്മാരും കവികളും സർവഥാ ഔചിത്യദീക്ഷയുള്ളവരായിരിക്കാത്തപക്ഷം ഫലം ഏററവും വികൃതമായിത്തീരും.

സാഹിത്യവും തത്വചിന്തയും സമീചീനമായ രീതിയിൽ സമ്മേളിപ്പിച്ചു കാവ്യങ്ങൾ നിർമ്മിച്ചിട്ടുള്ള ആധുനികഭാരതീയ കവികളെ

കൂട്ടത്തിൽ മഹാകവി ടാഗോറിനുള്ള സ്ഥാനം അദ്വിതീയമാണ്. കേരളത്തെസ്സംബന്ധിച്ചിടത്തോളം ഈ വിഷയത്തിൽ ടാഗോറിനോട് സാദൃശ്യം വഹിക്കാൻ വല്ലവരുമുണ്ടെങ്കിൽ അതു കുമാരനാശാനാണ്. ആശാൻ വലിയൊരു തത്വജ്ഞാനിയായിരുന്നുവെന്നു പറയാവുന്നതല്ലെങ്കിലും, അദ്ദേഹത്തിന്റെ കൃതികളിൽ കവിയുടെ താത്വികമായ മനോഭാവം സർവാംഗീണമായി സ്ഫുരിക്കുന്നുണ്ടെന്നുള്ളതു സർവസമ്മതമായ ഒരു വസ്തുതയാണ്. ഈ മനോഭാവം മഹാകവിയിൽ ഉളവാകുവാനുള്ള കാരണം അദ്ദേഹത്തിന്റെ ജീവചരിത്രത്തെയും കാവ്യങ്ങളെയും ആസ്പദമാക്കി അനുമാനിക്കാവുന്നതാണ്. കുമാരനാശാന്റെ പിതാവ് ആധ്യാത്മികവിഷയങ്ങളിൽ താത്പര്യമുള്ളവനും നാരായണഗുരുസ്വാമി തുടങ്ങിയ സംന്യാസിവര്യന്മാരെ പൂജിക്കുന്നതിൽ സമുത്സുകനുമായിരുന്നു. പിതാവിന്റെ ഈ വാസനയും അനുഷ്ഠാനവും മഹാകവിയുടെ ബാലഹൃദയത്തെ സാരമായി ബാധിക്കയും ആധ്യാത്മികപഥത്തിലേയ്ക്ക് അതിനെ തിരിച്ചുവിടുകയും ചെയ്തിരിക്കണം. ആധ്യാത്മികാചാര്യനായ നാണുഗുരുസ്വാമികളുടെ സമ്പർക്കം ചെറുപ്പത്തിൽത്തന്നെ ആശാനു സിദ്ധിക്കാൻ ഇടയായതു് ആശാന്റെ ഭാവിജീവിതത്തെയും കാവ്യവ്യാപാരത്തെയും ഉത്കൃഷ്ടപദവിയിലേയ്ക്കു വഴികാണിച്ചിരിക്കണം. കവിതാവിഷയത്തിൽ ആശാനെ സോത്സാഹം പ്രോത്സാഹിപ്പിച്ചതുകൂടാതെ ഗുരുസ്വാമികൾ അദ്ദേഹത്തോടു 'ശൃംഗാരശ്ലോകങ്ങൾ എഴുതരുതെന്നും പ്രത്യേകം ഉപദേശിക്കയും ചെയ്തു' എന്നു് കവിയുടെ ഒരു ജീവചരിത്രസംക്ഷേപത്തിൽ പ്രസ്താവിച്ചു കാണുന്നു. ആചാര്യന്റെ പ്രേരണയോടും സഹായത്തോടുംകൂടി ആശാൻ വേദാന്തപ്രതിപാദകങ്ങളായ ഗ്രന്ഥങ്ങൾ വായിച്ചതും അദ്ദേഹത്തിനെ തത്വചിന്തോന്മുഖനാക്കുന്നതിനു ഗണനീയമായി സഹായിച്ചിരിക്കണം. ഭാരതീയശാസ്ത്രങ്ങളുടെ കൂട്ടത്തിൽ പലതുകൊണ്ടും പ്രാധാന്യമർഹിക്കുന്ന തർക്കത്തിൽ വൈദഗ്ധ്യം നേടുന്നതിന്നായി ബംഗാൾ, മദ്രാസ്, കല്ക്കത്ത തുടങ്ങിയ പല സ്ഥലങ്ങളിലും പോയി വിദ്യാഭ്യാസംചെയ്യുവാൻ അദ്ദേഹത്തിനു് സാധിച്ചിട്ടുണ്ടു്. ആശാന്റെ കൃതികൾ വായിച്ചുനോക്കുന്ന ഏതൊരാളിനും അദ്ദേഹത്തിനു ബുദ്ധമതത്തോടുള്ള തീവ്രമായ പ്രതിപത്തിയെപ്പററി സൂക്ഷ്മമായി മനസ്സിലാക്കാവുന്നതാണ്. അദ്ദേഹത്തിന്റെ അതിപ്രധാനങ്ങളായ ചില കൃതികളിൽ ബുദ്ധമതസംബന്ധികളായ കഥകളും തത്വങ്ങളും പ്രതിപാദിച്ചിട്ടുണ്ടല്ലോ. ഇങ്ങനെയുള്ള ചില കാരണങ്ങൾ, ആശാനു നിസർഗ്ഗസിദ്ധമായുണ്ടായിരുന്ന തത്വവാസന അദ്ദേഹ-

ത്തിന്റെ വികസ്വരമായ താത്വികമനോഭാവമായി രൂപംപ്രാപിക്കുന്നതിനു് ഹേതുവായി. ഗുരുസ്വാമിയുടെ ശിഷ്യസംഘത്തിൽ അംഗമായിരുന്ന ആശാൻ കുറച്ചുകാലത്തേയ്ക്കു 'ചിന്നസ്വാമി'യായി ജീവിച്ചുവന്നിരുന്നു എന്ന വസ്തുതയും ഇവിടെ സ്മരണീയമാണു്. ഇങ്ങനെയുള്ള പരിതഃസ്ഥിതികളെപ്പറ്റി സമഗ്രമായി ആലോചിക്കുമ്പോൾ ആശാനിൽ താത്വികമായ ഒരു വീക്ഷണപാടവം സംജാതമായതു് ഒരു സാധാരണ സംഭവം മാത്രമാണെന്നു തോന്നിപ്പോകുന്നു.

മനുഷ്യഹൃദയത്തെ മൃഗീയസ്വഭാവത്തിൽനിന്നും വിമുക്തമാക്കി അതിനു് ആധ്യാത്മികമായ ഒരു സംസ്കാരം പ്രദാനംചെയ്യേണ്ടതു് താത്വികന്മാരുടെ കർത്തവ്യമാണു്. തങ്ങൾ സൃഷ്ടിക്കുന്ന മാതൃകാകഥാപാത്രങ്ങൾ മുഖാന്തരമാണു്, തത്വദർശികളായ കവികൾ ഈ വിലപ്പെട്ട കൃത്യം നിർവ്വഹിക്കുന്നതു്. ആശാന്റെ ചില പ്രധാനകൃതികളിലെ കഥാപാത്രങ്ങളുടെ—വിശേഷിച്ചും നായികമാരുടെ—ഹൃദയഗതിയുടെ ചരിത്രമൊന്നു പരിശോധിച്ചാൽ ഈ വിഷയത്തിൽ മഹാകവി പ്രദർശിപ്പിച്ച ശ്രദ്ധയും മനശ്ശാസ്ത്രവും വൈദഗ്ദ്ധ്യവും വ്യക്തമാകുന്നതാണു്. ബാല്യകാലമിത്രങ്ങളായ നളിനീദിവാകരന്മാരുടെ ജീവിതാരംഭത്തിലുള്ള ഹൃദയസ്ഥിതിയും, അനന്തരം വിവിധങ്ങളായ തരുണങ്ങളെ തരണംചെയ്തു് അവസാനമായി അവർ സമാർജ്ജിച്ച ഹൃദയോന്നമനവും ചിത്രീകരിച്ചിരിക്കുന്നതു വായനക്കാരുടെ മനസ്സിനെ ശക്തിയായി ബാധിക്കാതെയിരിക്കയില്ല. നളിനിയും ദിവാകരനും വിനോദലോലുപരായി ജീവിതം നയിച്ച ബാല്യദശയിൽത്തന്നെ പാവനമായ സ്നേഹശൃംഖല അവരുടെ ഹൃദയങ്ങളെ പരസ്പരം ഇണക്കിക്കഴിഞ്ഞിരുന്നു. ഇതു ലോകസാധാരണമാണെങ്കിലും, ഈ ബന്ധത്തിന്റെ അനന്തരചരിത്രം 'അലോകസംഭവം'തന്നെയാണെന്നു് കാണാവുന്നതാണു്. നളിനീദിവാകരന്മാരുടെ ഈ ബാല്യകാലമൈത്രി അലൗകികമായ രീതിയിൽ പുരോഗമിക്കാനും അതിനനുരൂപമായി ചിലതൊക്കെ സംഭവിക്കാനും കവി അനുവദിക്കുന്നില്ല. നിസർഗ്ഗസിദ്ധമായ ആധ്യാത്മികവാസനയുള്ള ദിവാകരൻ തനിക്കു നളിനിയോടുള്ള മൈത്രീഭാവം മാംസനിബദ്ധമായ രാഗമായി പരിണമിക്കുന്നതിനുമുമ്പുതന്നെ ഈശ്വരസാക്ഷാത്കാരത്തിന്നായി വനത്തിലേയ്ക്കു പുറപ്പെട്ടുകഴിഞ്ഞു. ധ്യാനചര്യകൊണ്ടും കർമ്മാനുഷ്ഠാനംകൊണ്ടും ആ സാധുശീലൻ അചിരേണ 'ചിത്തമാം വലിയ വൈരി കീഴമർന്നത്തൽതീർന്ന യമി'യായി പ്രശോഭിച്ചു

ളുടങ്ങി. ഒരു ത്യാഗിയുടെ നിർഭയത്വവും നിർമ്മമന്റെ സർവ്വഭൂതാനുകമ്പയും ഇന്ദ്രിയജിത്തിന്റെ സർവ്വസന്നദ്ധതയും അദ്ദേഹത്തിലുദയംചെയ്തു. ഇപ്രകാരം യോഗിസത്തമനായി വനതലങ്ങളിൽ വിഹരിക്കുന്ന കാലത്താണ് അപ്രതീക്ഷിതമായ ഒരവസരത്തിൽ നളിനിയുമായി സമാഗമിക്കുന്നതിനിടയാകുന്നതു്. നളിനിയാകട്ടെ, ദിവാകരനുമായുള്ള ബാല്യസ്നേഹം നിർമ്മലപ്രേമമായി വികസിക്കനിമിത്തം ആ ഹൃദയഭാവത്തിന്റെ അപ്രമേയശക്തിക്കു വിധേയയായി സർവ്വലോകവിഭവങ്ങളും പരിത്യജിച്ച് കാമുകനെ കാണാനായി വിരഞ്ഞുനടക്കുന്നു. ദിവാകരസാലോക്യം ലഭിക്കായ്കനിമിത്തം നൈരാശ്യവശ്യയായിത്തീർന്ന നളിനി പ്രാണത്യാഗം ചെയ്യാൻ യത്നിച്ചുവെങ്കിലും വിധി അഥവാ കാവ്യസാഗരപ്രജാപതിയായ കവി അതിനെ വിഫലമാക്കി. നളിനിക്കു ദിവാകരനോടുള്ള പ്രേമത്തിന്റെ നിർമ്മലതയ്ക്കും തീക്ഷ്ണതയ്ക്കും ഈ സംഭവങ്ങളിൽക്കവിഞ്ഞ തെളിവുകൾ ആവശ്യമില്ലല്ലോ. എന്നാൽ ആശാൻ നളിനീഹൃദയത്തെ ലൗകികപ്രേമത്തിന്റെ പാവനതകൊണ്ടും ദാർഢ്യംകൊണ്ടും ഭാസുരമാക്കി സംതൃപ്തിയടയുന്നില്ല. ആധ്യാത്മികയന്ത്രത്തിന്റെ സഹായത്തോടുകൂടി നളിനിയുടെ പ്രേമത്തെ ഒന്നു സംസ്കൃതമാക്കണമെന്നു വിചാരിച്ചു കവി അവളെ തപശ്ചര്യയിലേയ്ക്കു നിയോഗിക്കുന്നു. ശകുന്തളയുടെയും സീതയുടെയും വിപ്രവാസംകൊണ്ടു കാളിദാസനും ഭവഭൂതിയും ഇപ്രകാരം ഒരു സംസ്കൃതികർമ്മം ഉദ്ദേശിച്ചിരിക്കാമെങ്കിലും അനന്തരചരിത്രം നോക്കുമ്പോൾ ഈ സംസ്കൃതകവികളുടെ നായികമാരെ അപേക്ഷിച്ച് ഏറ്റവും ഉന്നതമായ ഒരാധ്യാത്മികപദവിയിലേയ്ക്കാണ് ആശാൻ നളിനിയെ നയിച്ചിട്ടുള്ളതെന്നു കാണാം. ലോകജീവിതത്തിലേയ്ക്കു ദിവാകരനെ വീണ്ടും ക്ഷണിക്കാൻ നളിനിക്ക് ആഗ്രഹമുണ്ടായിരുന്നുവെങ്കിലും, അവൾ സമ്പാദിച്ചുകഴിഞ്ഞിരുന്ന ഹൃദയസംസ്കാരത്തിന്റെ പരിണതഫലം സമാസാദിക്കുന്നതിന്നാണ് ആശാൻ അവൾക്കു സജ്ജീകരണങ്ങൾ ചെയ്തുകൊടുത്തിരിക്കുന്നതു്. ദിവാകരന്റെ അചഞ്ചലമായ ആധ്യാത്മികനിഷ്ഠയുടെയും ദിവ്യമായ ഉപദേശത്തിന്റെയും രഹസ്യം ഗ്രഹിക്കത്തക്കവണ്ണം മനശ്ശുദ്ധി സമാർജ്ജിച്ചിരുന്ന ആ സാധ്വി ഒടുവിൽ നിത്യശാന്തിക്കാണ് അർഹയായിത്തീർന്നതു്. 'കാമദൂതി'യെപ്പോലെ രംഗപ്രവേശം ചെയ്യുന്ന ചണ്ഡാലഭിക്ഷുകിയിലെ നായികയെയും ആത്മസംസ്കരണത്തിനു് അനുരൂപമായ ഒരന്തരീക്ഷത്തിലേയ്ക്കു് സമാകർഷിച്ച ബുദ്ധഭഗവാന്റെ ആത്മപ്രഭാവത്തിനും ഉപദേശസാരത്തിനും വശഗയാക്കി 'അവികലശോ

ം വഹിക്കുന്ന ഒരു ഭിക്ഷുണീകന്യകയാക്കി പരിവർത്തനംചെയ്ത മഹാകവി

"പരിസരശക്തിയുണ്ടാത്താൽ മർത്ത്യൻ
പരിശുദ്ധരാകാം പാപികൾപോലും"

എന്ന തത്ത്വത്തിന്റെ പരിപൂർണ്ണമായ വ്യാപ്തിയെയാണ് വ്യാഖ്യാനിച്ചിരിക്കുന്നതു്. മധുരാപുരിയിലെ വേശ്യാവതംസം ആയിരുന്ന വാസവദത്തയുടെ ചരിത്രത്തിനു് അനുവാചകരുടെ—വിശേഷിച്ചും സ്ത്രീകളുടെ—ഹൃദയത്തെ സംസ്കരിക്കുന്നതിനുള്ള വൈഭവം അന്യാദൃശമാണ്. ഭാരതീയവനിതാലോകത്തിനു ലജ്ജാഭരത്തോടുകൂടിമാത്രം സ്മരിക്കുവാൻ സാധിക്കുന്ന വേശ്യാവൃത്തിയിൽ മുങ്ങിക്കിടന്നിരുന്ന പങ്കലിപ്തമായ ഒരു പാറക്കഷണത്തെ അസാധാരണമായ താത്ത്വികരസതന്ത്രപ്രയോഗംകൊണ്ടു സ്വച്ഛനിർമ്മലമായ ഒരു സ്ഫടികശകലമായി മാററിയ കവിയുടെ കൗശലം എത്രയോ അപ്രതിമമായിരിക്കുന്നു. മൃഗീയവികാരങ്ങൾക്കു് അടിമപ്പെട്ടു ഭോഗസമൃദ്ധമായ ജീവിതം നയിച്ചിരുന്ന വാസവദത്തയെ 'ചോരരപഹരിക്കാത്ത ശാശ്വതശാന്തിധനത്തിലേക്കും, 'മാരനെയ്താൽ മുറിയാത്ത മനശ്ശ്ലാഘയിലേയ്ക്കും' സമുന്നമിപ്പിച്ചതു രസതന്ത്രശാലയിൽ ചില വായുവിശേഷങ്ങളെ സംസ്കരണോപാധികളിലൂടെ നയിച്ചു് പരിശുദ്ധമാക്കുന്ന പ്രയോഗസമ്പ്രദായത്തെയാണ്' അനുസ്മരിപ്പിക്കുന്നതു്. കഞ്ചബാണന്റെ പട്ടമഹിഷിയെപ്പോലെ വേഷഭൂഷാദികളണിഞ്ഞു വാസകസജ്ജികയായി ഉദ്യാനത്തിലുള്ള മസൃണശിലാസനത്തിൽ ഇരിക്കുന്നതിലും, വിശിഷ്ടഭോജ്യത്തിലുള്ള ആസക്തിനിമിത്തം മധുരാകൃതിയെ നോക്കി രസിക്കുന്നതിലും കാമുകന്മാരെ മദനലീലാപരവശരാക്കി ദൂഷണംചെയ്യുന്നതിലും അഭിനിവിഷ്ടയായിരുന്ന വാസവദത്തയ്ക്കു് ഈ പ്രപഞ്ചം 'ഹിമകണത്തിൽ ബിംബിച്ചകാനനം കാനന്'മാണെന്നു തോന്നുവാനിടയായ സംഭവങ്ങളെയും അവളുടെ ആദ്യന്തവൃത്തിയുടെ സംസ്കാരപുരോഗതിയെയും താത്ത്വികമഹിമയോടുകൂടി പ്രതിപാദിക്കുന്ന കരുണ കേരളീയഹൃദയങ്ങളിൽ എക്കാലവും കാന്തികരങ്ങളും പ്രസരിപ്പിച്ചുകൊണ്ടുതന്നെയിരിക്കും.

സാഹിത്യവും തത്ത്വചിന്തയുമായുള്ള പൊരുത്തത്തിന്റെ രഹസ്യം സ്ഥിതിചെയ്യുന്നതു് ഉഭയോചിതങ്ങളായ പ്രതിപാദ്യവസ്തുക്കളെ തിരഞ്ഞെടുക്കുന്നതിലും ഉഭയാനുരൂപങ്ങളായ സന്ദർഭങ്ങളെ സൃഷ്ടിക്കുന്നതിലുമാണ്. ഒരു കവി എത്രതന്നെ തത്ത്വചിന്താതൽപരനായിരുന്നാലും പ്രതിപാദ്യവിഷയം അയാളുടെ താൽപര്യത്തിന്നനുരൂപമായിട്ടുള്ളതല്ലെങ്കിൽ, ചമത്കൃതി

കാത്ത ചിത്രകാരനെപ്പോലെ വിഷമിക്കേണ്ടിവരും. കഥാവസ്തു തന്റെ മനോഭാവത്തിന്ന് ഇണങ്ങിക്കിട്ടിയാൽ പിന്നെ താത്ത്വികവാസനയുള്ള ഒരു കവി ശ്രദ്ധപതിക്കേണ്ടതു വായനക്കാരുടെ ഹൃദയത്തെ ഹഠാദാകർഷിക്കുന്നവയും ചിന്താജനകങ്ങളുമായ രംഗങ്ങളെ ചിത്രീകരിക്കുന്നതിലാണ്. കുമാരനാശാന്റെ കാവ്യങ്ങളിലെ ഇതിവൃത്തങ്ങൾ പൊതുവെ തത്ത്വപ്രപഞ്ചനത്തിന്നു ധാരാളം അവസരം അനുവദിക്കുന്നതാണെന്നുള്ളതുകൂടാതെ അവയെല്ലാംതന്നെ അനുവാചകരുടെ തത്ത്വദൃഷ്ടികളെ ഉന്മീലനംചെയ്യിക്കുന്നതിന്നു സമർത്ഥങ്ങളായ സന്ദർഭങ്ങൾ അടങ്ങിയിട്ടുള്ളവയുമാണ്. മുകുളങ്ങളോ അർദ്ധവികസിതങ്ങളോ വികസ്വരങ്ങളോ ആയ പുഷ്പങ്ങൾ കവിഹൃദയത്തിൽ വിവിധങ്ങളായ ചിന്തകൾ ജനിപ്പിക്കുക സാധാരണമാണെങ്കിലും, മ്ലാനമായ കാന്തിയോടും വിനഷ്ടമായ വാസനയോടും ഞെട്ടറ്റു നിലംപതിച്ചിരിക്കുന്ന ഒരു കുസുമം ബാഹ്യസൗന്ദര്യത്തിൽ ഭ്രമിക്കുന്ന കവികളെ ആകർഷിക്കുവാൻ പര്യാപ്തമാകയില്ല. എന്നാൽ വിശാലമായ വീക്ഷണശക്തിയോടും ഗഹനമായ സൗന്ദര്യബോധത്തോടും പ്രപഞ്ചവസ്തുക്കളെ വിലോകനംചെയ്യുന്ന ഒരു കവിയുടെ ഹൃദയം 'വീണ പൂവി'നെ ദർശിക്കുമ്പോഴായിരിക്കും കൂടുതൽ വികാരതരളിതമാകുന്നതു്. ദർശനകാരന്മാർ ചെയ്യുന്ന പൂർവ്വപക്ഷസിദ്ധാന്തങ്ങളുടെ പരസഹസ്രംകൊണ്ടോ മതാചാര്യന്മാരുടെ ഉപദേശലക്ഷങ്ങൾകൊണ്ടോ ലോകത്തിന്ന് അനുഭവഗോചരമാകാത്ത വിലയേറിയ തത്ത്വങ്ങളായിരിക്കും 'വൈരാഗ്യമേറിയ വൈദികനെപ്പോലും' ആകർഷിക്കുന്ന കായകാന്തിയോടുകൂടി ശോഭിച്ചിരുന്ന കുസുമത്തിന്റെ ഈ ദയനീയമായ പതിതാവസ്ഥ ആവിഷ്കരിക്കുന്നതു്. ചിന്താവിമുഖരായ ശൂന്യഹൃദയന്മാരെപ്പോലും, ലോകജീവിതത്തിന്റെ പരിണാമഘട്ടത്തെപ്പറ്റി വിമർശിക്കുന്നതിന്നു പ്രേരിപ്പിക്കുവാൻ സമർത്ഥമാണീ രംഗം. ഇങ്ങനെയിരിക്കെ തത്ത്വകുശലനായ ഒരു കവി ഈ രംഗത്തു പ്രത്യക്ഷപ്പെട്ടു് അതിന്റെ രഹസ്യങ്ങളെ വ്യാഖ്യാനിച്ചുതന്നാൽ ഏതൊരു ഹൃദയമാണ് ഗഹനചിന്തകൾകൊണ്ടു നിർഭരമാകാത്തതു്? 'വീണ പൂവി'ൽനിന്നു 'കണ്ണേ മടങ്ങുക' എന്നു പറയുമ്പോഴേയ്ക്കും ഹൃദയത്തിന്റെ അവസ്ഥയൊന്നു പരിശോധിക്കാൻ യത്നിച്ചിട്ടുള്ളവൎക്ക് ഈ വിഷയങ്ങളൊന്നും അജ്ഞാതങ്ങളല്ല. നളിനീദിവാകരന്മാരുടെ സമാഗമരംഗം നാടകീയമായ യാഥാർത്ഥ്യത്തോടുകൂടി ആരിലും പതിയുകയും, ആരെയും സ്ത്രീപുരുഷബന്ധത്തിന്റെ സൂക്ഷ്മവും ദിവ്യവുമായ വശങ്ങളെപ്പറ്റി ചിന്തിപ്പിക്കയും ചെയ്യുന്നതാണെന്നുള്ളതു് അ

നുഭവസിദ്ധമാണ്. നളിനി ദിവാകരനെ സമീപിച്ചപ്പോഴെല്ലാം അദ്ദേഹത്തിന്റെ ആധ്യാത്മികവൈഭവംനിമിത്തം ലൗകികരീതിയിലുള്ള അവളുടെ ചേഷ്ടകളും വാക്കുകളും ആ യതിയിൽ ഏതൊരു മനോഭാവത്തെയാണുളവാക്കുന്നതെന്ന് അവൾ ശങ്കിച്ചുതുടങ്ങി. താൻ പറയാൻപോകുന്ന വാക്കുകൾ 'ആര്യമോ' 'അനാര്യമോ' എന്ന് അവൾക്കുതന്നെ സംശയമായി. എന്നാൽ 'അന്യഥാ മതിവരില്ല' എന്ന ദിവാകരവചനം കേട്ട് ഉല്കണ്ഠ അകന്ന ആ തന്വി വസന്തത്തിൽ സ്വച്ഛന്ദമായി ഗാനംചെയ്യുന്ന കുയിലിനെപ്പോലെ തന്റെ പൂർവ്വാനുഭവങ്ങൾ വിസ്തരിക്കുകയും ദിവാകരനുമായുള്ള ബാല്യബന്ധത്തെ അനുസ്മരിക്കുകയും ചെയ്തു. നളിനിയുടെ അത്ഭുതചരിതം മുഴുവൻ സാവധാനം കേട്ടതിനുശേഷം അവർ രണ്ടുപേരുമൊരു വൃത്തിയാർന്നതിൽ സന്തോഷം പ്രകടിപ്പിച്ചുകൊണ്ടു ദിവാകരൻ യാത്രയാകുന്ന അവസരത്തിൽ ദീനയായി രോദനംചെയ്തുകൊണ്ടു അദ്ദേഹത്തിന്റെ പാദങ്ങളിൽ നമസ്കരിച്ചുകിടക്കുന്ന നളിനി അവളുടെ സർവ്വസ്വമായ ആ യമിയുടെ ഭാര്യാപദത്തെയോ സഖീഭാവത്തെയോ അല്ല അഭ്യർത്ഥിക്കുന്നതു്. പിന്നെയോ, ശിഷ്യയായിരുന്നു പാദശുശ്രൂഷചെയ്തു സ്വയം ധന്യയാകുന്നതിനുള്ള അവസരത്തെയാണ്. പാർവ്വതിയുടെയും വടുവിന്റെയും സമാഗമം അവളുടെ ഹൃദയത്തിൽ ഉദയംചെയ്യിച്ചുകൊണ്ടിരുന്ന ആ വാസന ഇതിനകം നളിനിയെ വിട്ടുമാറിയിരിക്കണം. ദിവാകരന്റെ സ്നേഹതത്ത്വോപദേശം കേട്ടു ദീപ്തദീപശിഖപോലെ ഉത്ഥാനംചെയ്തു നളിനി 'അന്തരുത്തടരസോർമ്മിദുഃസ്ഥയായ്'

"കാന്തനാദമൊടു നാദമെന്നപോൽ
കാന്തിയോടപരകാന്തിപോലെയും"

ദിവാകരനുമായി മെയ്യോടുമെയ്യണഞ്ഞുനിന്നു 'ഖേദലേശമിയലാത്ത'തും 'വിച്ഛേദഭീതി'യുളവാകാത്തതും അനന്യദുർല്ലഭവുമായ കേവലസുഖം അനുഭവിക്കുന്ന രംഗത്തിന്റെ രഹസ്യത്തെക്കുറിച്ചാരുടെ ഹൃദയമാണ് ഒരു മഹാകാവ്യം എഴുതാത്തതു്? ഈ അവസ്ഥയിൽ അധികനേരം തുടരാതെ നളിനിയുടെ ആന്തരാത്മാവു ദേഹത്തോടു യാത്രപറയുകയും അവളുടെ ശരീരം ദിവാകരന്റെ ദേഹത്തിൽ കൊടിമരത്തോടു കൊടിക്കൂറപോലെ ചേരുകയും ചെയ്യുന്നതാണ് കൂടുതൽ ചിന്താപ്രചോദകമായ സംഭവം. ഇപ്രകാരം നളിനി ദിവാകരന്റെ തനുസ്പർശമേറ്റുകൊണ്ടു മൃതയായതു്,

"ജാതസൗഹൃദമുറങ്ങുവാൻ സ്വയം
ജാത, തള്ളയുടെ മാറണഞ്ഞപോൽ"

ആണെന്ന് ആ യതീശ്വരൻതന്നെ പ്രസ്താവിക്കുന്നു. പരമാത്മാവിൽ ജീവാത്മാവു ലയിക്കുന്ന വേദാന്തതത്ത്വത്തിന്റെ ഒരു സൂചനയാണ് ഈ രാഗമെന്നു ചിലർ അഭിപ്രായപ്പെട്ടിട്ടുള്ളതും ഇവിടെ സ്മരണീയമാണ്. ഏറെ നാളായി വിപ്രയോഗവ്യഥ അനുഭവിച്ചു കാട്ടിലെങ്ങുമുഴന്നു നടക്കുന്ന മദനൻ ലീലയെക്കാണുന്ന അവസരത്തിൽ ഒന്നു ചുംബിച്ചശേഷം പെട്ടെന്ന് ഓടി രേവാനദിയിൽ ദേഹാർപ്പണംചെയ്യുന്നതിന്റെയും ലീല അയാളെ അനുഗമിക്കുന്നതിന്റെയും അടിയിൽക്കിടക്കുന്ന മാനസികഭാവങ്ങൾ അന്വേഷണബുദ്ധിയെ ത്വരിപ്പിക്കുന്നതാണ്.

കരുണയുടെ ആരംഭത്തിൽ വായനക്കാർ കണ്ട വാസവദത്തയുടെ നില എത്രയോ മനോഹരമായിരുന്നു. അലങ്കാരവിഭവംകൊണ്ടും ശൃംഗാരമദംകൊണ്ട് എല്ലാ ഹൃദയത്തെയും വികാരതരളമാക്കാൻ ആ അവസ്ഥയിൽ വാസവദത്തക്കു സാധിക്കുമായിരുന്നു. എന്നാൽ ദുർന്നയവും ദൈവദുർവിപാകവും അവളെ നിയമശക്തിയുടെ നിർദ്ദാക്ഷിണ്യതയ്ക്കു വിധേയമാക്കുകനിമിത്തം വന്നുചേർന്ന അധഃപതനാവസ്ഥയിൽ ആശാൻ ചിത്രണംചെയ്യുന്ന ബീഭത്സമായ രംഗം ഏതൊരു വ്യക്തിയെയും ചിന്താപഥത്തിലേയ്ക്കു നയിക്കാതിരിക്കയില്ല. കാകന്മാരുടെ 'ചരിഞ്ഞു നോട്ടങ്ങൾക്ക് ഏകശരവ്യമായി'ക്കിടക്കുന്ന 'രൂപവിധുര'മായ മാംസപിണ്ഡവും 'നാല്പാമരമരിഞ്ഞു കൂട്ടിയ'മാതിരിയിലുള്ള വികൃതാംഗങ്ങളും ഭുവനമോഹിനിയായ വാസവദത്തയുടെ അന്തിമരൂപമാണെന്നു കാട്ടിത്തരുന്ന ഈ സന്ദർഭം കരുണ വായിക്കുന്ന ഏതൊരു സഹൃദയനാണ് വിസ്മരിക്കാൻ സാധിക്കുക! കാമരാജ്യത്തിലെ കമനീയകനകസൗഭാഗ്യയായ വേശ്യ അംഗങ്ങളുടെ 'അന്നും ഇന്നും' ഉള്ള നിലകളുടെ സാഗരാന്തരമായ വ്യത്യാസത്തെ സൂക്ഷ്മമായി പ്രകാശിപ്പിച്ചതിനുശേഷം

"വാസവദത്തതാനിവൾ, ഇവൾതാൻ മലർമുററത്താ
വാസരാന്തത്തിൽ നാം കണ്ട വിശ്വമോഹിനി"

എന്നുകൂടി പ്രസ്താവിച്ചുകഴിയുമ്പോൾ അദ്ദേഹത്തെപ്പോലെതന്നെ വായനക്കാരും തത്ത്വോന്മുഖരാകാതിരിക്കാൻ തരമില്ല. ലോകസുഖങ്ങൾ ജാലമാണെന്നും മനുഷ്യജീവിതം ദയനീയവും പളുങ്കുപാത്രംപോലെ ആപദ്ബഹുലവുമാണെന്നും മററുമുള്ള കവിയുടെ താത്ത്വികചിന്തകൾ ഈ സന്ദർഭത്തിൽ വായനക്കാരുടെ ഹൃദയത്തിലും അങ്കുരിക്കുന്നവതന്നെയാണ്. ഇങ്ങനെ പരിശോധിച്ചുനോക്കുകയാണെങ്കിൽ കുമാരനാശാന്റെ കൃതികൾ

തത്വചിന്താജനകങ്ങളായ സജീവസന്ദേശങ്ങളെക്കൊണ്ടു പ്രകീർണ്ണങ്ങളാണെന്നു തെളിയിക്കാൻ ഇനിയും ഉദാഹരണങ്ങൾ ധാരാളം കാണാം.

നിസ്സംഗമായ മനോഭാവത്തോടുകൂടി ലോകസംഭവങ്ങളെ വീക്ഷിക്കുന്ന ഒരു കലാകാരൻ സൂക്ഷ്മബുദ്ധിയോടുകൂടി സ്വാനുഭവത്തെ വിശദീകരിക്കുന്ന ഒരു വ്യക്തി, എന്നീ രണ്ടു നിലകളിലും കുമാരനാശാൻ ചെയ്തിട്ടുള്ള ലോകജീവിതനിരൂപണം അദ്ദേഹത്തിന്റെ താത്വികവാസനയെ സവിശേഷം പ്രകാശനം ചെയ്യുന്നുണ്ട്. കവിക്കു മനുഷ്യജീവിതവുമായുള്ള ബന്ധത്തെപ്പററി തനിക്കുണ്ടായിരുന്ന അഭിപ്രായം അദ്ദേഹം സ്വകൃതികളിൽ സ്വയമായും കഥാപാത്രങ്ങൾമുഖേനയും വ്യക്തമാക്കിയിട്ടുള്ളതു കാണാം. ലീലയിൽ കവി ഇപ്രകാരം പറയുന്നു.

"ക്ഷിതിയിലഹഹ! മർത്ത്യജീവിതം
പ്രതിജനഭിന്നവിചിത്രമാർഗ്ഗമാം
പ്രതിനവരസമാമതോർക്കുകിൽ
കൃതികൾ മനുഷ്യകഥാനുഗായികൾ"

ഈ അഭിപ്രായംതന്നെ സകാരണം കവി കാളിദാസനെക്കൊണ്ടു പ്രരോദനത്തിൽ പറയിച്ചിരിക്കുന്നു.

"ഏകാന്തം സുഖമിങ്ങു, നിത്യമഴലാം
താഴെത്തമോഭൂമിയിൽ
പോകാ സക്തി തമഃപ്രകാശശബള-
ശ്രീയൊത്ത മദ്ധ്യോർവ്വിയിൽ
ശോകാത്മം ചലഭോഗഭൂവിൽ നിമിഷ-
ന്തോറും രസോന്മേഷിയാം
ശ്രീകാളും രസകാമധേനു രസയാ-
മോർക്കിൽ കവിക്കെന്നുമേ"

ലോകത്തിൽ ഓരോ വ്യക്തികളും അവരുടെ ഹിതാനുരൂപമായ രീതിയിൽ ജീവിതം നയിച്ചു നവംനവങ്ങളായ അനുഭവങ്ങൾക്കു വിധേയരാകുന്നു. ഇതെല്ലാം ഒരു സാക്ഷിയുടെ നിലയ്ക്കു നോക്കിനില്ക്കുന്ന കവി 'നിമിഷംതോറും രസോന്മേഷി'യായിത്തീരുകയും അതിൽനിന്നു ലഭിക്കുന്ന സംസ്കാരം അദ്ദേഹത്തിന്റെ കൃതികളിൽ പ്രതിഫലിപ്പിക്കുവാൻ പ്രേരിതനാവുകയും ചെയ്യുന്നു. ഒരു യഥാർത്ഥകലാകാരന്റെ നിലയ്ക്കു് ആശാൻ പുറപ്പെടുവിച്ചിട്ടുള്ള ഈ അഭിപ്രായത്തിന്റെ തത്വത്തെപ്പററി ആർക്കും വിസമ്മത

മുണ്ടാകാൻ തരമില്ല. കവിയുടെ ദൃഷ്ടിയിൽ ലോകജീവിതത്തിനുള്ള സ്ഥാനം ഇത്രയുംകൊണ്ടു പൂർത്തിയായിട്ടില്ല. സ്വർഗ്ഗത്തിന് ഏകാന്തമായ സുഖവും പാതാളത്തിൽ ഏകാന്തമായ തമസ്സും ആകയാൽ "തമഃ പ്രകാശശബളശ്രീയോത്ത മധ്യോർവ്വി'യെപ്പോലെ കവിയെ ആനന്ദിപ്പിക്കാനും കാവ്യനിർമ്മിതിയെ പ്രേരിപ്പിക്കാനും അവയ്ക്കു വൈഭവം കുറയും. മർത്ത്യജീവിതത്തിലെ സുഖദുഃഖങ്ങളെയും ജയാപജയങ്ങളെയും എന്നുവേണ്ടാ, ശോഭനവും വിസ്തൃതവുമായ രണ്ടുവശങ്ങളെയും ഒരുപോലെ സശ്രദ്ധം പഠിക്കാനും അതിന് അനുരൂപമായി കാവ്യവ്യാപാരം ചെയ്യാനുമാണ് ആശാൻ കൗതുകം പ്രദർശിപ്പിച്ചിരുന്നതെന്ന് ഇതുകൊണ്ടു വ്യക്തമാകുന്നുണ്ടല്ലോ. ഇപ്രകാരം കവി സ്പഷ്ടമായി പ്രസ്താവിച്ചിട്ടുള്ള തത്ത്വംതന്നെയാണ് അദ്ദേഹത്തിൻ്റെ കൃതികൾ വായിക്കുന്ന ഒരാളിന് അനുഭവസിദ്ധമാകുന്നതു'.

മേൽച്ചെയ്ത ചർച്ചയിൽനിന്നു ലോകത്തിൻ്റെ ആനന്ദദുഃഖാത്മകമായ അവസ്ഥയാണ് കവിയെ ആകർഷിച്ചിട്ടുള്ളതെന്നും കാവ്യരചനയിൽ പ്രേരിപ്പിച്ചിട്ടുള്ളതെന്നും വ്യക്തമായല്ലോ. എന്നാൽ ഒരു വ്യക്തിയെന്ന നിലയിൽ കുമാരനാശാൻ അശുഭദർശി (pessimist) ആയിരുന്നുവെന്നു തോന്നത്തക്ക ചില ഭാഗങ്ങൾ അദ്ദേഹത്തിൻ്റെ കൃതികളിൽക്കാണാവുന്നതാണ്. ഒരു വ്യക്തിയെന്ന നിലയിലും ആശാനു ലോകത്തിൻ്റെ ഉഭയഭാവങ്ങളും ഒരേസമയത്തു കണ്ടുകൊണ്ടിരുന്നു എന്ന് അനുമാനിക്കുന്നതിനു കവി നമുക്ക് അവകാശം തരുന്നുണ്ട്: പ്രരോദനത്തിൽ, വലിയ കോയിത്തമ്പുരാൻ തിരുമനസ്സിലെ ക്ഷോഭങ്ങൾ പ്രകടിപ്പിക്കുന്ന തത്ത്വപരമായ ഒരു പ്രസ്താവത്തിൽ കവിയുടെ ഈ മനോഭാവം വ്യക്തമായിക്കാണാം.

> "വഞ്ചീശിത്രി പരേത ലക്ഷ്മിയുടെ പൂ–
> മെ ചേർന്ന രോമോദ്ഗമം
> തഞ്ചീടും തിരുമേനിതന്നവയവ–
> ക്ഷോഭങ്ങളാം ഞങ്ങളെ
> മിഞ്ചീ പാവകനീവിധം; മനുജർതൻ–
> ഭാഗ്യങ്ങളെന്നോർക്കിലു–
> ള്ളഞ്ചീടും ചിതയെങ്ങു് ഞങ്ങൾ വിരവിൽ
> കണ്ടിങ്ങു രണ്ടും സമം."

ചിന്താവിഷ്ടയായ സീതയുടെ ഗഹനമായ ലോകവിമർശം ആശാൻ്റെ

മർത്ത്യജീവിതവിഭാവനയുടെ ഒരു പ്രകടനമാണ്. പലതുകൊണ്ടും ജീവിതം ദുരിതഭൂയിഷ്ഠമായിത്തോന്നിയ സീതയ്ക്കു കുശലവന്മാരുണ്ടായ നിമിത്തം ഉളവായ ആനന്ദത്തെപ്പററി പ്രസ്താവിക്കുന്ന ഭാഗം കവിയുടെ പ്രസ്തുതവിഭാവനയെ വിശദീകരിക്കുന്നുണ്ട്—

"സ്ഫുടതാരകൾ കൂരിരുട്ടിലു-
ണ്ടിടയിൽ ദ്വീപുകളുണ്ടു സിന്ധുവിൽ;
ഇടർ തീർപ്പതിനേകഹേതു വ-
ന്നിടയാമേതു മഹാവിപത്തിലും
പരമിന്നു പരാക്കിലില്ലതാൻ
സ്ഥിരവൈരം നിയതിക്കു ജന്തുവിൽ:
ഒരു കൈ പ്രഹരിക്കവേ പിടി-
ച്ചൊരു കൈകൊണ്ടു തലോടുമേയിവൾ.
ഒഴിയാതെയതല്ലി ജീവിതം
വഴിയെല്ലാം വിഷമങ്ങളാമതും
അഴലും സുഖവും സ്ഫുരിപ്പതും
നിഴലും ദീപവുമെന്നപോലവേ"

ഇത്രയുംകൊണ്ട് ഒരു കവിയെന്ന നിലയ്ക്കും ലോകജീവിതത്തിന്റെ ഫലം അനുഭവിക്കുന്ന ഒരു വ്യക്തിയെന്ന നിലയ്ക്കും ആശാനു ലോകത്തോടുള്ള മനോഭാവം താത്ത്വികമായ ഒന്നാണെന്നു സിദ്ധിക്കുന്നു.

ചില മഹാപുരുഷന്മാരുടെ ജീവിതരീതിയെയും കൃതികളെയും പരിശോധിച്ചുനോക്കിയാൽ എല്ലാററിനും അടിസ്ഥാനമായി ഒരു പ്രധാനതത്വം അവർ അംഗീകരിച്ചിട്ടുള്ളതായിക്കാണാം. ടോൾസ്റ്റോയിയുടെ Relegious Perception എന്ന സിദ്ധാന്തവും മഹാത്മാഗാന്ധിയുടെ അഹിംസാസിദ്ധാന്തവും അവരുടെ ജീവിതത്തെയും ഗ്രന്ഥനിർമ്മിതിയെയും സർവ്വഥാ നിയന്ത്രിച്ചിട്ടുണ്ടെന്നുള്ളതു പ്രസിദ്ധമാണ്. ഏതാണ്ട് ഇപ്രകാരമൊക്കെത്തന്നെയാണ് കുമാരനാശാന്റെ കൃതികളിൽ അദ്ദേഹത്തിന്റെ സ്നേഹസിദ്ധാന്തം പ്രതിഫലിച്ചുകാണുന്നതു്. സ്നേഹത്തെ അതിന്റെ പല ഭാവങ്ങളിൽ ആശാൻ ചിത്രീകരിച്ചിട്ടുള്ളതിനാൽ അദ്ദേഹത്തിനു 'സ്നേഹഗായകൻ' എന്നൊരു സ്ഥാനംകൂടി ലഭിച്ചിട്ടുണ്ടല്ലോ. ആശാന്റെ കൃതികളെയും ജീവിതത്തെയുംപററി നിരൂപണം ചെയ്തിട്ടുള്ള പണ്ഡിതനായ ഒരു വിമർശകൻ "അഞ്ചുകൃതികളെക്കൊണ്ട് അഞ്ചുതരം ദിവ്യസ്നേഹോദയം

കുമാരനാശാൻ നമുക്കു കാണിച്ചുതന്നിരിക്കുന്നു" എന്നു പ്രസ്താവിച്ചിരിക്കുന്നു. നളിനി, ലീല, പ്രരോദനം, ചണ്ഡാലഭിക്ഷുകി തുടങ്ങിയ കൃതികളിൽ കഥാപാത്രങ്ങളുടെ സ്നേഹബന്ധംകൊണ്ടും സ്പഷ്ടമായുള്ള പ്രസ്താവങ്ങൾകൊണ്ടും ആശാൻ സ്നേഹത്തെ കീർത്തനംചെയ്തിട്ടുണ്ടു്. ഇങ്ങനെ വിശിഷ്ടമായ ഒരു സ്നേഹസിദ്ധാന്തം ആശാനു ലഭിച്ചതു് ഒരുപക്ഷേ ബുദ്ധമതത്തിൽനിന്നായിരിക്കും. വിവിധങ്ങളായ അഭിപ്രായങ്ങൾ അടങ്ങിയിരിക്കുന്ന ഹിന്ദുമതത്തിൽ സ്നേഹഭാവത്തെ തീരെ അപലപിച്ചിട്ടുണ്ടെന്നു പറയാൻ വിഷമമാണെങ്കിലും ആത്മസുഖത്തിനു് അതു ഹാനികരമാണെന്നു ശാസ്ത്രങ്ങളിലും പുരാണങ്ങളിലും മററും പലടത്തും പ്രസ്താവിച്ചിട്ടുണ്ടു്. വനപർവ്വത്തിൽ ധർമ്മപുത്രൻ തന്റെ അനുഗാമികളെ സംരക്ഷിക്കാൻ മാർഗ്ഗമില്ലല്ലോ എന്നു വിചാരിച്ചു വ്യസനിക്കുമ്പോൾ ശൗനകൻ ഉപദേശിക്കുന്നു—

"മനസോ ദുഃഖമൂലം തു
സ്നേഹ ഇത്യുപലഭ്യതേ
സ്നേഹാത്തു സജ്ജതേ ജന്തുഃ
ദുഃഖയോഗമുപൈതി ച"

ബുദ്ധമതത്തോടും അതിന്റെ തത്വങ്ങളോടും ആശാനുള്ള പ്രത്യേകപ്രതിപത്തി അദ്ദേഹത്തിന്റെ കൃതികളിൽ പല രൂപത്തിൽ പ്രതിബിംബിച്ചിട്ടുണ്ടെന്നുള്ളതു വിശേഷിച്ചു പറയണമെന്നില്ലല്ലോ. അതിനാൽ ആശാന്റെ കൃതികൾക്കു ശോഭാധായകമായ ഈ സ്നേഹസിദ്ധാന്തം ബുദ്ധമതപ്രീതിനിമിത്തം ഉണ്ടായിട്ടുള്ളതായിരിക്കാമെന്നു് ഊഹിക്കുന്നതിൽ അപാകത്തിനു വഴിയില്ലല്ലോ.

ലോകജീവിതം സുഖദുഃഖങ്ങളുടെ ഒരു സമ്മേളനവേദിയാണെന്നു ദൃഢവിശ്വാസമുണ്ടായിരുന്നുവെങ്കിലും മനുഷ്യനു വിവേകവും വിജ്ഞാനവും പ്രദാനംചെയ്യുന്ന ഒരു ഉത്കൃഷ്ടഗുരുവിന്റെ നിലയ്ക്കു ദുഃഖത്തെയാണു് ആശാൻ പലപ്പോഴും സ്വാഗതംചെയ്തുകാണുന്നതു്. കുമാരനാശാന്റെ ജീവിതയാത്ര കാററും പിശറും ഒന്നുമില്ലാത്തതല്ലായിരുന്നുവെന്നും അങ്ങനെയുള്ള ദുരിതാനുഭവങ്ങൾ അദ്ദേഹത്തെ വിവേകോന്മുഖനാക്കിത്തീർത്തിരിക്കാമെന്നും ഊഹിക്കുന്നതിൽ തെററില്ലെന്നു തോന്നുന്നു. അടിക്കടി ഉണ്ടായിക്കൊണ്ടിരിക്കുന്ന അനിഷ്ടസംഭവങ്ങളാണു് മനുഷ്യഹൃദയത്തെ സംസ്കരിക്കുന്നതെന്നും മനുഷ്യനെ നിർവ്വാണത്തിനോ അലൗകികമായ സുഖാവാപ്തിക്കോ സജ്ജനാക്കുന്നതെന്നുമുള്ള തത്വത്തെ ആസ്പദമാക്കിയാണു്

വേശ്യയായ വാസവദത്തയെ "ബുദ്ധമാതാവെ"ന്നും 'പുണ്യലോക'ത്തിനു് അർഹയാക്കിയിരിക്കുന്നു. ഉപഗുപ്തനെ സ്വവസതിയിലേയ്ക്കു ക്ഷണിക്കാനായി വാസവദത്ത പലപ്രാവശ്യം തോഴിയെ അയച്ചുവെങ്കിലും "സമയമായില്ല"എന്ന നിത്യമായ മറുപടിയാണു് ആ ബുദ്ധസംന്യാസി നല്കിയതു്. ലൗകികസുഖങ്ങളിൽ മതിമറന്നു ലയിച്ചുകിടന്നിരുന്ന വാസവദത്തയ്ക്കു് ഈ മറുപടിയുടെ രഹസ്യം മനസ്സിലാകാതെ "ആ ശ്രമണഹതകനെ"യും മറവും പഴിച്ചതിൽ ആശ്ചര്യത്തിനു് അവകാശമില്ല. വാസവദത്തയെ സന്ദർശിക്കുവാൻ തനിക്കു സമയമായിട്ടില്ല എന്നു് ഉപഗുപ്തൻ ഇങ്ങനെപ്പറഞ്ഞയച്ചിരുന്നതിന്റെ അന്തഃസാരം അദ്ദേഹംതന്നെ സമയമായപ്പോൾ അവളോടു പറഞ്ഞുകേൾപ്പിക്കുന്നതു നോക്കുക.

"കുശലമാർഗ്ഗങ്ങളൊന്നും കേൾക്കുമായിരുന്നില്ല നീ
വിശസനം സുഖികളെ വിജ്വരിക്കുന്നു"

ദൈവദുർവിപാകംനിമിത്തം വാസവദത്തയ്ക്കു വന്നുചേർന്ന അനിഷ്ടാനുഭവങ്ങൾ അവളെ വിജ്വരയാക്കിത്തീർത്തിരിക്കുമെന്നും അതിനാൽ അവളെ സമീപിക്കുന്നതിനും ജ്ഞാനോപദേശം ചെയ്യുന്നതിനും 'സമയമായി' എന്നും തോന്നിയിട്ടാണു് ഉപഗുപ്തൻ ശ്മശാനത്തിൽ ആഗതനാകുന്നതു്. വാസവദത്തയ്ക്കു നിർവാണപദം അർഹിക്കത്തക്കവണ്ണം ഒരു സംസ്കൃതി പരിപാടി അവളിൽ പ്രകാശിപ്പിച്ചിട്ടില്ലെന്നു ചില നിരൂപകർ പുറപ്പെടുവിച്ചിട്ടുള്ള ആക്ഷേപത്തിനു്, ദുരിതതരംഗങ്ങളിൽപ്പെട്ടു ക്രമാധികം വലഞ്ഞ ആ സ്ത്രീ 'പാപവിമുക്ത'യും 'മുക്തിപാത്ര'വുമായിട്ടുണ്ടെന്നു കവി വ്യക്തമാക്കിയിട്ടുള്ളതു് ഒരു സമാധാനമാണു്. സീതയുടെ തത്ത്വചിന്തകളിൽ ഈ ഒരു മനോഭാവം പലപ്പോഴും പ്രകാശിച്ചുകാണുന്നതും ഈ സന്ദർഭത്തിൽ ശ്രദ്ധേയമാണു്. സീത ഇപ്രകാരം ചിന്തിക്കുന്നു–

"വ്യഥപോലറിവേകിടുന്ന സദ്–
ഗുരുവും മർത്ത്യനു വേറെയില്ലതാൻ"

മനുഷ്യജീവിതത്തെ സത്പഥത്തിലേയ്ക്കു നയിക്കുന്ന ഈ വ്യഥാചാര്യനെ ആലിംഗനംചെയ്യാൻ കവി പലപ്പോഴും അഭിലാഷം പ്രകടിപ്പിക്കുന്നുണ്ടു്. "വിനയാർന്നു സുഖം കൊതിക്കയില്ലിനിമേൽ ഞാൻ–അസുഖം വരിക്കുവൻ" എന്നു സീതയെക്കൊണ്ടു പറയിക്കുന്നതും "അനുതാപത്തിൽ ഉപാസിക്കുന്നു ദുഃഖത്തെ ഞാൻ" എന്നു പറയുന്നതും ആശാന്റെ ഈ മനോഗതിയെ പ്രകാശിപ്പിക്കുന്നതാണു്.

ആത്മാർത്ഥമായും ഗാഢമായും പരസ്പരം സ്നേഹിക്കുന്നവരുടെ ഹൃദയത്തിൽ സഹാനുഭൂതിയുണ്ടാകുമെന്ന് ആശാൻ വിശ്വസിച്ചിരുന്നു. നളിനീദിവാകരന്മാരുടെ സമാഗമനത്തിനു പൂർവരംഗം സൃഷ്ടിക്കുന്ന അവസരത്തിൽ ആ നായികാനായകന്മാരിൽ വന്നുചേർന്ന ഭാവഭേദങ്ങളെ വർണ്ണിച്ചിരിക്കുന്ന ഭാഗം ഹൃദയാകർഷണതത്വത്തിന്റെ രഹസ്യം അദ്ദേഹം ശരിയായി ഗ്രഹിച്ചിരുന്നു എന്നു തെളിയിക്കുന്നുണ്ട്. നളിനിയും ദിവാകരനും ആദ്യമായി മാംസചക്ഷുസ്സുകൊണ്ട് അന്യോന്യം കാണുന്നില്ലെങ്കിലും സ്നേഹശൃംഖലകൊണ്ടു സംബദ്ധങ്ങളായ അവരുടെ ഹൃദയങ്ങൾ പരസ്പര സാന്നിധ്യാവബോധംകൊണ്ട് ഉത്കണ്ഠാകുലങ്ങളായിത്തീരുന്നു. ഈ വസ്തുതയെ കവി ഇപ്രകാരം പ്രകാശിപ്പിക്കുന്നു.

‘‘അപ്പുമാന്റെയകമോളമാന്നു വി–
ട്ടപ്പൊഴാഞ്ഞെനതിദൂരഭൂമിയിൽ
അത്ഭുതം തരുവിലീനമേനിയായ്
നില്പൊരാരാങ്ക തിരതല്ലി ഹൃത്തടം’’

‘മരംകൊണ്ടു നേർവഴി മറഞ്ഞിരിക്കയാൽ’ പരസ്പരം കാണുന്നില്ലെങ്കിലും ബന്ധവൈഭവംനിമിത്തം ‘രണ്ടുപേരും’ ഉത്കണ്ഠിതരായിത്തീർന്നു എന്നും ആശാൻ പ്രസ്താവിച്ചിരിക്കുന്നതു ‘‘നഖലു ബഹിരുപാധീൻ പ്രീതയഃ സംശ്രയന്തേ’’ എന്നു ഭവഭൂതി പ്രതിപാദിച്ചിട്ടുള്ളതിനെ അനുസ്മരിപ്പിക്കുന്നതാണ്. ഈ വികാരസംക്രമണം വാസനാസ്പദമാണെന്നു വെളിവാക്കുന്ന ‘‘ജന്തുവിനു തുടരുന്നു വാസനാബന്ധമിങ്ങുടലു വീഴുവോളവും’’ എന്ന ഭാഗത്തിൽ അടങ്ങിയിരിക്കുന്ന രഹസ്യം, ‘‘ഭാവസ്ഥിരാണി ജനനാന്തരസൗഹൃദാനി’’ എന്ന കാളിദാസോക്തിയുടെ ഗഹനമായ സാരം തന്നെയാകുന്നു. ഹൃദയയോഗത്തിന്റെ ഈ രഹസ്യത്തിൽ ഈ സംസ്കൃതമഹാകവികളും ആശാനും ഒരേ അഭിപ്രായക്കാരാണെങ്കിലും ഈ ബന്ധവൈഭവത്തെ പ്രകാശിപ്പിക്കുന്നതിൽ ആശാൻ കുറച്ചുകൂടി നൈപുണ്യവും സൂക്ഷ്മതയും പ്രകടിപ്പിച്ചിട്ടുണ്ടെന്നു തോന്നുന്നു. ‘‘ഹൃദയം ത്വേവ ജാനാതി പ്രീതിയോഗം പരസ്പരം’’ ‘‘എന്നു വർണ്ണിക്കത്തക്കവണ്ണം അത്രകണ്ടു പ്രേമബദ്ധരായിരുന്ന ശ്രീരാമനും സീതയും ദണ്ഡകാരണ്യത്തിൽ വന്നുചേരുന്ന രംഗമാണ് ഭവഭൂതി ഉത്തരരാമചരിതം മൂന്നാമങ്കത്തിൽ പ്രശസ്തമായി ചിത്രീകരിച്ചിരിക്കുന്നതു്. ഭാഗീരഥീപ്രഭാവംനിമിത്തം സീത പരന്മാർക്കു ദൃശ്യയല്ലായിരുന്നുവെങ്കിലും ശ്രീരാമനെക്കാണത്തക്കവിധം അടുത്തുതന്നെയാണ് ആ ദേവി സ്ഥിതിചെയ്തിരുന്നതു്. ദണ്ഡകാരണ്യത്തിൽ പ്രവേ

ശിച്ച അവസരത്തിൽ സീതാസഹചരനായി ആ പ്രദേശത്തു താമസിച്ചപ്പോഴത്തെ പൂർവകഥകൾ അനുസ്മരിച്ചു ശ്രീരാമനു പരിമോഹം ഉണ്ടാകുന്നുണ്ടെങ്കിലും സീതയുടെ സാന്നിധ്യം അദ്ദേഹത്തിന്റെ ഹൃദയത്തിനു ഗോചരമാകയോ അകാരണമായ ചിത്തവിക്ഷോഭം അദ്ദേഹത്തിൽ ഉളവാകുകയോ ചെയ്യുന്നതായി ഭവഭൂതി വർണ്ണിക്കുന്നില്ല. മോഹപരവശനായി താൻ നിലംപതിച്ചപ്പോൾ സീത സൗമ്യസ്പർശമായ പാണികൊണ്ടു തലോടുന്നതിനുശേഷമേ ആ സാധ്വിയുടെ സാന്നിധ്യം അദ്ദേഹത്തിനു അനുഭവഗോചരമാകുന്നുള്ളൂ. അദൃശ്യയായ സീതയുടെ സ്പർശം ശ്രീരാമനു സംജീവനൗഷധമായിത്തോന്നിയെങ്കിലും, അവളുടെ വികാരവീചികൾ അദ്ദേഹത്തിൽ സംക്രമിക്കുന്നില്ല. എന്നാൽ നളിനീദിവാകരന്മാരിലാകട്ടെ, അന്യോന്യം കാണുന്നതിനുമുൻപുതന്നെ ഹൃദയാകർഷണശക്തിനിമിത്തം ഉത്കടമായ ഒരു വികാരസമ്മർദ്ദം ഉളവാകുന്നതായിട്ടാണു ആശാൻ സംഭാവനചെയ്തിരിക്കുന്നതു. വിരഹവ്രതമനുഷ്ഠിക്കുന്ന ശകുന്തളയുടെ വാസപ്രദേശമായ മാരീചാശ്രമത്തിൽ പ്രവേശിച്ചു വൃക്ഷച്ഛായയിൽ വിശ്രമിക്കുന്ന ദുഷ്ഷന്തനു ആഭ്യന്തരമായി യാതൊരു ഭാവഭേദവും ഉളവാകുന്നില്ല. അദ്ദേഹത്തിന്റെ ദക്ഷിണഹസ്തത്തിനു കാന്താവാപ്തിസൂചകമായ ഒരു സ്പന്ദനം ഉണ്ടാകുന്നതായിമാത്രമേ കാളിദാസൻ വർണ്ണിച്ചിട്ടുള്ളൂ. (കിം ബാഹോ സ്പന്ദസേ വൃഥാ) ഏതാദൃശങ്ങളായ ബാഹ്യസൂചനകൾകൊണ്ടുമാത്രമാണു സംസ്കൃതകവികൾ സാധാരണ ശുഭോദർക്കങ്ങളായ കാര്യങ്ങളെ സൂചിപ്പിക്കാറുള്ളതു. ദുഷ്ഷന്തന്റെയും ശകുന്തളയുടെയും ഗാഢമായ പ്രേമബന്ധത്തെപ്പറ്റി ആലോചിച്ചുനോക്കുമ്പോൾ ഹൃദയാകർഷണതത്വത്തെ ആസ്പദമാക്കി വികാരതരളത സംഭവിച്ചു എന്നു കവിക്കു വേണമെങ്കിൽ വർണ്ണിക്കാമായിരുന്നു. എന്നാൽ സാധാരണസങ്കേതമനുസരിച്ചു ബാഹ്യമായ ഒരു സൂചനയെപ്പറ്റിമാത്രം പരാമർശിച്ചു കാളിദാസൻ ഈ സന്ദർഭത്തിൽ തൃപ്തനാകുകയാണു ചെയ്യുന്നതു. ഏതാണ്ടു ഇതിനോടു തുല്യമായ ഒരവസ്ഥയിൽപ്പെട്ട കുമാരനാശാന്റെ നായകനിൽ 'അകമൊളമാന്ന വീർപ്പു' ഉണ്ടാകയും നായിക 'ആളുവായുവിൽ ജരൽപ്രസൂനമാം ശിരീഷലതപോലെ, നടുങ്ങുകയും ചെയ്യുന്നതായി നാം കാണുന്നതു ഈ മഹാകവിയുടെ ഹൃദയാകർഷണബോധത്തിന്റെ ആധിക്യത്തെ തെളിയിക്കുന്നതല്ലേ? നളിനിയും ദിവാകരനും കണ്ടുമുട്ടുന്നതിനുമുൻപു നിമിത്തസങ്കേതത്തെ ആസ്പദ

മാക്കി നായികയുടെ വാമഹസ്തം 'മീനിനാൽ—ഓമനച്ചെറു ഞണ്ടാളമെന്നപോൽ' ചലിച്ചു എന്നും ആശാൻ വർണ്ണിച്ചിട്ടുള്ളതു കാണുക.

ഏതൊരു വ്യക്തിയുടെയും ഹാർദ്ദമായ അഭിലാഷം ഈശ്വരൻ ഒരിക്കൽ സാധിച്ചുകൊടുക്കുമെന്ന ഭാവബന്ധതത്ത്വത്തോടു് കുമാരനാശാൻ യോജിച്ചിരുന്നു. നളിനിയിൽ ഒരിടത്തു് ആശാൻ "ഏകമതിയാം പ്രാണിതൻപ്രിയമൊരിക്കലീശ്വരൻ" എന്നു പ്രസ്താവിച്ചുകാണുന്നതു് ഇവിടെ സ്മരണീയമാണു്. ഈ തത്ത്വം ആശാൻ അദ്ദേഹത്തിന്റെ കാവ്യാദർശത്തെ സഫലമാക്കുവാൻ ഒരടിസ്ഥാനമായി ഉപയോഗിച്ചിട്ടുണ്ടെന്നു സൂക്ഷ്മമായി ചിന്തിച്ചാൽ മനസ്സിലാകുന്നതാണു്. നളിനിയും ദിവാകരനുമായി വനത്തിൽവെച്ചുണ്ടാകുന്ന സമ്മേളനമാണു് ആ നായികയെ ആത്മനിർവൃതിക്കു് അർഹയാക്കിത്തീർക്കുന്നതു്. നളിനിയെ സമുന്നതമായ ഒരു ആധ്യാത്മികപദവിയിലേക്കു ഉയർത്തണമെന്നുള്ള ആശാന്റെ ആദർശം സഫലമാകുന്നതു് ഈ രംഗംകൊണ്ടാണു്. നളിനിക്കു ദിവാകരനെ കാണണമെന്നുള്ള തീവ്രമായ അഭിലാഷം ഈശ്വരൻ സാധിച്ചുകൊടുക്കുമെന്നുള്ള തത്ത്വാധിഷ്ഠാനത്തിലാണു് ഈ സമാഗമം സാധിതപ്രായമാക്കിത്തീർക്കുന്നതെന്നുകൂടി ഓർക്കുമ്പോൾ ആശാന്റെ ആദർശത്തിനു സാഫല്യം വരുത്താൻവേണ്ടി ഈ തത്ത്വം എത്രകണ്ടു് ഉപകരിച്ചിട്ടുണ്ടെന്നു വ്യക്തമാകും. കരുണയിലെ കഥയും ഏറെക്കുറെ ഇതുതന്നെയാണു്. വാസവദത്തയ്ക്കു് ഉപഗുപ്തനോടുള്ള പ്രേമബന്ധം അവളുടെ നിർവാണലബ്ധിയുടെ നിദാനമായിത്തീരുന്നതു ശ്മശാനഭൂവിൽവെച്ചു് അവൾക്കു് ആ സംന്യാസിയുടെ സാന്നിധ്യം ലഭിക്കാൻ ഇടയാകുന്നതുകൊണ്ടാണല്ലോ. നികൃത്താംഗിയും വികലശരീരയുമായിത്തീർന്ന ആ വേശ്യയിൽ ഉപഗുപ്തന്റെ ആഗമനംവരെ പ്രാണൻ തത്തിനിന്നതു ഭാവബന്ധബലംകൊണ്ടായിരിക്കണമെന്നു് കവി ഊഹിക്കുന്നതു നോക്കുക:—

"അഥവായിവൾക്കെഴുമിബ്ഭാവബന്ധബലത്താൽത്താൻ
ശിഥിലമായ തൽപ്രാണൻ തങ്ങിനില്പതാം"

ആശാൻ സ്വകൃതികളിൽ സൂക്ഷ്മമായി പ്രതിപാദിച്ചിട്ടുള്ള ഈ തത്ത്വം ഗണനീയമായ യാതൊരു വ്യത്യാസവുംകൂടാതെ കാളിദാസമഹാകവി മേഘസന്ദേശത്തിൽ—

"ആശാബന്ധഃ കുസുമസദൃശം പ്രായശോഹ്യംഗനാനാം
സദ്യഃപാതിപ്രണയിഹൃദയം വിപ്രയോഗേ രുണദ്ധി"

എന്ന വരികളിൽ പ്രകാശിപ്പിച്ചിരിക്കുന്നു.

മഹാകവി കുമാരനാശാൻ ഹിന്ദുമതത്തിലെ കർമ്മസിദ്ധാന്തത്തിലും പുനർജന്മസിദ്ധാന്തത്തിലും വിശ്വസിച്ചിരുന്നുവെന്ന് തെളിയിക്കാൻ വീണപൂവ്, നളിനി, ലീല, പ്രരോദനം തുടങ്ങിയ കൃതികളിൽനിന്നു ധാരാളം ഭാഗങ്ങൾ ഉദ്ധരിക്കാവുന്നതാണ്. നളിനിയിൽ "നിജകർമ്മനിരതരായേ ഇമാർഗ്ഗമിയലാ ശരീരികൾ" എന്നും "സ്വന്തകർമ്മവശരായ്തിരിഞ്ഞിടുന്നന്തമററ ബഹുജീവകോടികൾ" എന്നും പ്രരോദനത്തിൽ

"കർമ്മത്തിൻ വശരായുയർന്ന് സുഖമാം
സ്വാരാജ്യമോ കഷ്ടമായ്
നിർമ്മജ്ജിച്ചതിഘോരമാം നരകമോ
പൂകുന്നപോൽ ദേഹികൾ"

എന്നും മററും കർമ്മത്തെപ്പററി ധാരാളം പ്രസ്താവങ്ങൾ കാണുന്നുണ്ട്. വീണപൂവിനു കല്പദ്രുമശാഖയിൽ വീണ്ടും വികസിക്കാനിടയാകുമെന്നു ശുഭാംസചെയ്യുന്നതും ലീലയുടെ തോഴിയെക്കൊണ്ട് "വീണ്ടും ചേരും നിങ്ങൾ വിരതഗതിയായില്ല സംസാരചക്രം" എന്നു പറയിക്കുന്നതും മററും ആശാന്റെ പുനർജന്മസിദ്ധാന്തത്തോടുള്ള ആനുകൂല്യത്തെ സൂചിപ്പിക്കുന്നവയാണ്. ഇപ്രകാരമെല്ലാമുള്ള ചില മതസിദ്ധാന്തങ്ങൾ ആശാന്റെ വിശ്വാസസീമയിൽ പെട്ടിരുന്നുവെങ്കിലും പ്രപഞ്ചത്തിന്റെ യാഥാർത്ഥ്യത്തെപ്പററി ചിന്തിക്കുമ്പോൾ ഇവയെല്ലാം നിസ്സാരങ്ങളും നിരർത്ഥകങ്ങളുമാണെന്ന് അദ്ദേഹത്തിനു കാലക്രമത്തിൽ തോന്നിത്തുടങ്ങിയിരുന്നു. പ്രരോദനത്തിന്റെ അവസാനഭാഗത്തു ലോകായതസിദ്ധാന്തം, ജീവാവശേഷവിശ്വാസം, കർമ്മഫലം, ക്രിസ്തുമതം, ബുദ്ധമതം തുടങ്ങി തത്വനിർണ്ണയപരങ്ങളായ പല ചിന്താസരണികളെപ്പററിയും പരാമർശിച്ചശേഷം അവയൊന്നും ലോകത്തിന്റെ തനി രഹസ്യം പ്രകാശിപ്പിക്കുന്നതിനു സമർത്ഥങ്ങളല്ലെന്ന് ആശാൻ വിധിക്കുന്നു. യഥാർത്ഥതത്വത്തെപ്പററി ആശാൻ സംശയഗ്രസ്തനും ദൃഷ്ടിഗോചരമല്ലെങ്കിൽക്കൂടി ആ തത്വത്തെ നിഷേധിക്കാനാവാത്തവനും എന്നാൽ അന്ധവിശ്വാസത്തിന് ഒരിക്കലും അടിമയാകാത്തവനുമായിരുന്നുവെന്നു പ്രരോദനത്തിലെ ഒരു ഭാഗം തെളിയിക്കുന്നുണ്ട്—

"അല്ലെങ്കിൽ പ്രതിമയ്ക്കു ദുർഗ്ഗതമാം—
മക്കാര്യമൂഹത്തിനാ—
ലില്ലെന്നങ്ങനെ നിർണ്ണയിക്കുമിവരിൽ
തങ്ങുന്നവല്ലോ ചൊന്നതും

'വീണപൂവ്' എന്ന കാവ്യത്തിലെ കുസുമത്തിന്റെ വളർച്ചയെയും മൃതാവസ്ഥയെയും വർണ്ണിക്കുന്ന അവസരത്തിൽ പ്രത്യേകിച്ചും ആശാൻ പ്രകൃതിവസ്തുക്കൾക്ക് അന്യോന്യമുള്ള ഗാഢമായ മൈത്രീഭാവത്തെ സവിശേഷം പ്രകാശിപ്പിക്കുന്നുണ്ട്.

"ലാളിച്ചു പെറ്റ ലതയൻപൊടു ശൈശവത്തിൽ
പാലിച്ചു പല്ലവപുടങ്ങളിൽ വെച്ചു നിന്നെ
ആലോലവായു ചെറുതൊട്ടിലുമാട്ടി, താരാ-
ട്ടാലാപമാർന്നു മലരേ, ദലമർമ്മരങ്ങൾ"

എന്ന പദ്യം വെറും അലങ്കാരമയമായ ഒരു വർണ്ണനമാത്രമല്ലെന്നും അതു കവിയുടെ പ്രകൃതിനിരീക്ഷണത്തിന്റെ താത്ത്വികവശത്തെ വിശദീകരിക്കുന്ന ഒരു പ്രസ്താവനയാണെന്നും ചിന്തിച്ചാൽ ആർക്കും മനസ്സിലാകുന്നതാണ്. ആനന്ദപ്രദമായ അവസരത്തിൽ വിനോദങ്ങളിൽ സഹകരിക്കാൻ ഇളയമൊട്ടുകൾ ഉണ്ടായതുപോലെതന്നെ, ആപദ്ഘട്ടത്തിൽ ആ പുഷ്പത്തെ സഹതപിക്കാനും അതിനെ യഥാവിധി ബഹുമാനിക്കാനും പ്രകൃതിയിലെ ചില അംശങ്ങൾ ഉണ്ടായിരുന്നു എന്നുള്ളത് അവയുടെ ആത്മാർത്ഥമായ സ്നേഹബന്ധത്തെ സൂചിപ്പിക്കുന്നു. പുഷ്പം കൊഴിഞ്ഞു വീണ അവസരത്തിൽ അതിനു ചരമാവരണം നല്കുന്നതും മനോഹരഹാരം പ്രദാനംചെയ്ത് അതിനോടു ബഹുമാനം പ്രകാശിപ്പിക്കുന്നതും പ്രകൃതി തന്നെയാണ്. ആശാൻ വർണ്ണിക്കുന്നതു കാണുക—

"ആഹാ രചിച്ചു ചെറുലൂതകളാശു നിന്റെ
ദേഹത്തിനേകി ചരമാവരണം ദുകൂലം
സ്നേഹാർദ്രയായുടനുഷസ്സുമണിഞ്ഞു നിന്മേൽ
നീഹാരശീകരമനോഹരമന്ത്യഹാരം"

പ്രകൃതിവസ്തുക്കളിൽ ഈശ്വരചൈതന്യവിലാസം ദർശിക്കാൻ ആശാനു സാധിച്ചിട്ടുള്ളത് അദ്ദേഹം പ്രകൃതിനിരീക്ഷണത്തിൽ അംഗീകരിച്ചിട്ടുള്ള താത്ത്വികമനോഭാവത്തിന്റെ മഹിമയെ കൂടുതൽ വെളിപ്പെടുത്തുന്നുണ്ട്.

തത്ത്വഗൗരവം തുളുമ്പുന്ന ഒരു പ്രതിപാദനസരണി ആശാന്റെ കാവ്യങ്ങൾക്ക് അന്യാദൃശമായ ശോഭയെ ആധാനംചെയ്യുന്നുണ്ട്. സാമാന്യവത്കരണത്തിൽ അദ്ദേഹത്തിനുണ്ടായിരുന്ന കൗശലമായ വാസനയെ തെളിയിക്കാൻ അർത്ഥാന്തരന്യാസരൂപത്തിലുള്ള അനവധി അലങ്കാരപ്രയോഗങ്ങൾ അദ്ദേഹത്തിന്റെ കൃതികളിൽനിന്ന് ഉദ്ധരിക്കാൻ കഴിയും. വിശേ

[illegible] സ്വാതന്ത്ര്യ[illegible]കൊണ്ടു സമർത്ഥി[illegible] [illegible] ഒരു കവികളിൽ പലതും പലപ്പോഴും [illegible] ആശാന്റെ ഈ രീതിയിലുള്ള [illegible] അത്ഭുത[illegible] [illegible]വത്തിന്റെ ഫലമായിട്ടുള്ളതാണെന്നു മനസ്സിലാക്കാൻ വിഷമമില്ല. "[illegible]വത്തിൻപരകോടിയിൽ സ്വയമഭാവത്തിൻ സ്വഭാവം ധ്രുവം" എന്നും മററുമുള്ള തത്വങ്ങൾ ഈ വസ്തുതയെ തികച്ചും വ്യക്തമാക്കുന്നവയാണ്.

പ്രതിപാദനത്തിൽ ആശാൻ പ്രകാശിപ്പിച്ചിരിക്കുന്ന ഔജ്ജ്വല്യ[illegible]തയും വികാരഗൗരവവും ഏററവും ശ്ലാഘനീയങ്ങളാണ്. പ്രരോദനത്തിൽ കവി ശ്മശാനഭൂമിയെ വായനക്കാർക്ക് വ്യാഖ്യാനിച്ചുകൊടുക്കുന്ന രീതി എത്രയോ താത്വികമാഹാത്മ്യമുള്ളതായിരിക്കുന്നു. മനുഷ്യന്റെ ലൗകികമഹിമയും അഹങ്കാരവും അസ്തമിച്ചുപോകുന്ന ശ്മശാനത്തെ 'അധ്യാത്മവിദ്യാലയ'മായി ചിത്രീകരിച്ചതിന്റെശേഷം അവിടെയുള്ള എരിക്കും മരിക്കും മുററം മനുഷ്യജീവിതത്തിന്റെ അന്ത്യസന്ധിയെ വിശദമാക്കുന്നുവെന്ന് ആശാൻ പ്രതിപാദിക്കുന്നത് എത്രത്തോളം തത്വനിർമ്മലമായിരിക്കുന്നുവെന്നു നോക്കുക—

"ചോരച്ചെങ്കനൽ ചേർന്ന കൊള്ളിനിരപോൽ
പൂക്കും മുരുക്കും പരം
ചാരത്തീയെരിതീയൊടൊത്ത കുസുമം
വാർക്കുന്ന മുൾക്കള്ളിയും
ചാരം പൂണ്ട ചവുണ്ട പൂവൊടിവിടം
ചൂഴ്ന്നോരെരുക്കും സ്വയം
സാരജ്ഞർക്ക നരേതിഹാസചരമ—
സ്കന്ധം പ്രസംശിക്കയാം."

സീതയുടെ ചിന്താപരമ്പരകളെ ആലേഖനംചെയ്യുന്ന കവി പലപ്പോഴും പ്രതിപാദനരീതിയുടെ ഗൗരവംകൊണ്ടും ആശയങ്ങളുടെ തത്വസ്പർശംകൊണ്ടും ആ കൃതിക്കും ഒരു ഗഹനതയെ പ്രദാനം ചെയ്തിട്ടുണ്ട്. ഈ കൃതിയിൽ ദുരധിഗമ്യങ്ങളായ ആധ്യാത്മികതത്വങ്ങൾ കോരിവിളമ്പുന്നില്ലെങ്കിലും ജീവിതത്തിന്റെ പല ഭാഗങ്ങളെപ്പററിയും ഏററവും ആഴമേറിയ രീതിയിലുള്ള ചിന്തകൾ ധാരാളം കാണുന്നുണ്ട്. ഇങ്ങനെയുള്ള ഒരു പ്രതിപാദനസരണികൊണ്ട് ആശാന്റെ കാവ്യങ്ങൾക്ക സിദ്ധിച്ചിട്ടുള്ള മഹത്വം നിസ്സീമമാണ്. സീത പുത്രലബ്ധിയെക്കുറിച്ചുചെയ്യുന്ന ചിന്തകൾ എത്രയോ താത്വികങ്ങളാണെന്നു്, "സ്ഫുടതാരകൾ കൂരിരുട്ടി